# കൃതിരത്നപഞ്ചകം

നാരായണാസ്ത്രദാനം, ഭീമയോഗം, യാത്രാദാനം,
ഭീഷ്മസമാധി, യുധിഷ്ഠിരശമം
എന്നീ അഞ്ചുകൃതികൾ.



മഹാകവി
കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ
തിരുമനസ്സുകൊണ്ട്.

# കൃതിരത്നപഞ്ചകം

മഹാകവി

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ

നാരായണാസ്ത്രദാനം, ഭീമയോഗം, യാത്രാദാനം,

ഭീഷ്മസമാധി, യുധിഷ്ഠിരശമം

എന്നീ അഞ്ചുകൃതികൾ.



കവനകൌമുദീപത്രാധിപർ

പി. വി. കൃഷ്ണവാരിയരവർകളുടെ

അനുവാദപ്രകാരം

എം. എസ്. വി. ബ്രദേഴ്സ്

കൃഷ്ണവിലാസ്, കോട്ടക്കൽ

പ്രസിദ്ധപ്പെടുത്തുന്നതു്.



ലക്ഷ്മീസഹായം അച്ചുകൂടം

1931

വില 8ണ.

# അവതാരിക



"കേരളവ്യാസൻ" എന്ന പേരിൽ അതിപ്രസിദ്ധനായി, "കാളീകടാക്ഷഭ്രമരക്കളിപ്പൂങ്കാവാ"യിരിക്കുന്ന മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെപ്പററി അതിബാല്യകാലംമുതല്ക്കുതന്നെ എനിക്കു ധാരാളം കേട്ടുപരിചയത്തിന്നിടയായിട്ടുണ്ടെങ്കിലും ആ മഹാന്റെ അപ്രകാരമുള്ള കവിയശസ്സിന്ന് ആസ്പദമായ മാഹാത്മ്യത്തെ—അനിർവ്വചനീയവും അത്യത്ഭുതകരവും ആയ അദ്ദേഹത്തിന്റെ കവനകലാചാതുര്യത്തെ—അക്കാലത്തു വേണ്ടവിധം ഗ്രഹിക്കുന്നതിന്ന് എനിക്കു സാധിച്ചിരുന്നില്ല. ഇപ്പോഴും അതിന്നു വേണ്ടുന്ന ശക്തിയുണ്ടെന്ന് എനിക്ക് അഭിമാനവുമില്ല. തമ്പുരാൻ തിരുമനസ്സുകൊണ്ട്, തന്റെ ദിവ്യവും സുകൃതമാത്രലഭ്യവുമായ കവിതാപാടവത്തെ പലപ്പോഴും, ആദികാലത്തു പ്രത്യേകിച്ചും, അവധാനപൂർവ്വം വിനിയോഗിക്കുന്നതിൽ അശ്രദ്ധ കാണിച്ചിരുന്നതിനാൽ, ആ മഹാന്റെ ചില ചില കവിതകൾ അദ്ദേഹത്തിന്റെ യഥാർത്ഥയോഗ്യതക്കനുസരിച്ചവയായിട്ടില്ലെന്നു കാണാം. ആവക കവിതകൾ മാത്രം വായിക്കുവാനിടവന്നിരുന്ന ഞാൻ ഒരു കാലത്ത് അദ്ദേഹത്തിന്റെ മഹത്വത്തെപ്പററി ബലമായി ശങ്കിക്കപോലും ചെയ്തിരുന്നില്ലെന്നില്ല. കവിപണ്ഡിതസാർവ്വഭൌമന്മാരുടെ വിളനിലം എന്നു പണ്ടേക്കുപണ്ടേ സുപ്രസിദ്ധമായ കൊടുങ്ങല്ലൂർ രാജവംശത്തിൽ ജനിച്ചു എന്നു

ഒരൊറ്റക്കാരണംകൊണ്ടാണ് കുഞ്ഞിക്കുട്ടൻതമ്പുരാന് ഇത്രമേൽ കവിയശസ്സിന്ന് ഇടയായതു് എന്നും, ജനങ്ങൾ കൊട്ടിഘോഷിക്കുന്നതിന്നനുസരിച്ചൊന്നും അദ്ദേഹത്തിന്നു യഥാൎത്ഥത്തിൽ യോഗ്യതയില്ലെന്നും ഞാൻ വളരെ കാലത്തേക്കു ദൃഢമായി വിശ്വസിക്കുകകൂടി ചെയ്തിരുന്നു.

അങ്ങിനെയിരിക്കുന്ന ഘട്ടത്തിലാണ്, ചരിത്രകഥകളെ ആസ്പദമാക്കി തമ്പുരാൻതിരുമനസ്സുകൊണ്ട് 'കവനകൌമുദി'യിൽ എഴുതിയ 'ഉദയസിംഹൻ' എന്ന ഒരു ചെറുകവിത എനിക്കു കാണുവാൻ ഇടയായതു്. തമ്പുരാന്റെ കവിതകളിലേക്ക് എന്നെ ഒന്നാമതായി ബലാൽ ആകർഷിച്ച കൃതി ഇതായിരുന്നു. ഈ കവിത തിരുമനസ്സിലെ ഒരു മികച്ച കൃതിയാണെന്നു പറയുവാൻ ഞാൻ ഒരുക്കമില്ലെങ്കിലും, ഒരു യഥാർത്ഥമഹാകവിയിൽനിന്നുമാത്രം പ്രതീക്ഷിക്കാവുന്ന ചില വിശേഷവിധികൾ അതിലുണ്ടെന്നു സൂക്ഷ്മമായി പരിശോധിച്ചാൽ സ്പഷ്ടമായിക്കാണാം. 'ഉദയസിംഹനെ' കണ്ടതിന്നുശേഷം കുഞ്ഞിക്കുട്ടൻതമ്പുരാന്റെ കൃതികൾ കഴിയുന്നേടത്തോളം ശേഖരിച്ചു വായിപ്പാൻ എനിക്കു കൌതുകം ജനിക്കുകയും, അതിനിടയിൽ 'കൌമുദി'യിൽനിന്നുതന്നെ, പ്രസ്തുതപുസ്തകത്തിൽ കാണിച്ചിട്ടുള്ള 'നാരായണാസ്തോത്രം' മുതലായ അനർഘകൃതികൾകൂടി വായിക്കുവാനുള്ള ഭാഗ്യം സിദ്ധിക്കുകയും ചെയ്തു.

ഈ കൃതികൾ ഒന്നാമതായി വായിച്ചപ്പോൾ, എന്റെ ഉള്ളിലുണ്ടായ ആഹ്ലാദാധിക്യം—സന്തോഷാശ്രുക്കളോടും പുളകോൽഗമത്തോടുംകൂടി ഉണ്ടായ ആ ആനന്ദപാരവശ്യം—വാക്കുകളെക്കൊണ്ടു വിവരിക്കുന്നതിന്നു ഞാൻ

ശക്തനല്ല. തമ്പുരാൻതിരുമനസ്സ് ആരാണെന്ന് എനിക്കു കുറഞ്ഞൊന്നു തുറന്നു കാണിച്ചുതന്നത് ഈ കൃതികളാണ്. സുമാർ ഒരു മൂന്ന് നൂറാണ്ടിന്നിപ്പുറം കേരളത്തിൽ ഉണ്ടായിട്ടുള്ള സകലകവനങ്ങളിലുംവെച്ച് സർവ്വോത്തമങ്ങളെന്ന് എനിക്കു തോന്നീട്ടുള്ള ഈ കൃതികളെക്കുറിച്ച് ശ്രദ്ധമൂലമായി എന്റെ മനസ്സിലുണ്ടായ ഭക്തിബഹുമാനങ്ങൾ ഒരു കാലത്തും എന്നിൽനിന്നു വിട്ടുപോവുന്നതുമല്ല. ഇത്തരം അനർഘരത്നങ്ങൾ പൊതുവിൽ കേരളീയരുടെ ദൃഷ്ടിയിൽപെടാതെ 'കവനകൌമുദി'യിൽതന്നെ കിടന്നു നശിച്ചുപോകുന്നതിനെക്കുറിച്ച് ഞാൻ അതികഠിനമായി വ്യസനിച്ചിട്ടുണ്ട്. ഈ വ്യസനപരിഹാരാർത്ഥം ഈവക കൃതികളെല്ലാം പുസ്തകരൂപേണ അച്ചടിച്ചു പുറത്തു പ്രകാശിപ്പിക്കേണ്ടുന്ന അത്യാവശ്യകതയേയും, ആശാസ്യതയേയും കുറിച്ച്, പ്രസിദ്ധസാഹിത്യകാരനും കൌമുദീപത്രാധിപരും ആയ പി. വി. കൃഷ്ണവാരിയരവർകളോടു ഞാൻ പലവുരു പറയുകയും ചെയ്തിട്ടുണ്ട്. എന്റെ ഈ ആഗ്രഹം ഈവിധം സഫലമായിക്കാണുന്നതിൽ എനിക്കുള്ള ഹാർദ്ദമായ സന്തോഷാധിക്യത്തെ ഇവിടെ ഒന്നാമതായി രേഖപ്പെടുത്തിക്കൊള്ളട്ടെ.

"ഒടുവിൽ കുഞ്ഞികൃഷ്ണമേനോനേയും, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനേയും തമ്മിൽ താരതമ്യപ്പെടുത്തിനോക്കുന്നതായാൽ, ആരാണ് അധികം കേമൻ" എന്ന് ഈയിടയിൽ ഒരു സാഹിത്യരസികൻ എന്നോടു ചോദിക്കുകയുണ്ടായി. ഇതു കേട്ടപ്പോൾ എനിക്കാദ്യം കുറച്ചാശ്ചര്യമാണുണ്ടായത്. സരസകവി കുഞ്ഞികൃഷ്ണമേനോനും മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാനും തമ്മിൽ താരതമ്യപ

പ്രചാരത്തിന്ന് അവകാശമുണ്ടെന്നതന്നെ ഞാൻ അന്നാണ് ഒന്നാമതായി കേൾക്കുവാനിടയായത്. ഒന്നുംമിണ്ടാതെ ഞാൻ കുറച്ചുനേരത്തേക്കു നില്ക്കുന്നതു കണ്ട്, നമ്മുടെ രസികൻ പിന്നെയും ഇതുതന്നെ തിരക്കിച്ചോദിപ്പാൻ തുടങ്ങി. അപ്പോൾ ഞാൻ അദ്ദേഹത്തോട്ട് ഇത്ര മാത്രം സമാധാനം പറഞ്ഞു. "കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനേക്കാൾ മേലെയായി കേരളത്തിൽ വല്ല കവികളും ഉണ്ടായിട്ടുണ്ടെങ്കിൽ, അതു മലയാളഭാഷയുടെ ആദിപിതാവായ തുഞ്ചത്തെഴുത്തച്ഛൻ മാത്രമാണെന്നാകുന്നു ഞാൻ ധരിച്ചിട്ടുള്ളതു്. കേരളകവിചക്രവർത്തിയായി, 'കേരളകാളിദാസൻ' എന്ന പേരിൽ പ്രഖ്യാതനായ കേരളവർമ്മ വലിയ കോയിത്തമ്പുരാൻകൂടി ഭാഷാകവിതയിൽ കുഞ്ഞിക്കുട്ടൻതമ്പുരാനേക്കാൾ മേലെയാണെന്നു പറയുവാൻ എനിക്കു ധൈര്യമില്ല". ഇപ്പറഞ്ഞതിൻെറ വാസ്തവം സ്ഥാപിക്കുന്നതിന്നു വല്ല തെളിവും വേണമെന്നു വിചാരിക്കുന്നവരുണ്ടെങ്കിൽ, അവർ ഈ പുസ്തകം ഒന്നു മനസ്സിരുത്തി വായിച്ചുനോക്കിയാൽമാത്രം മതി. ഇതിലെ ഓരോ ശ്ലോകവും മേൽപറഞ്ഞതിന്നു പ്രത്യക്ഷലക്ഷ്യമായിക്കാണാം. ആലോചനാമൃതങ്ങളായ ഗംഭീരാശയങ്ങളെ പ്രൌഢരീതിയിൽ പ്രതിപാദിച്ചു സഹൃദയഹൃദയാവർജ്ജനം ചെയ്യുന്നതിൽ വലിയ കോയിത്തമ്പുരാൻ അതുലനാകുന്നുവെങ്കിൽ, ഗൌരവമേറിയ വിവിധവിഷയങ്ങളെ ലളിതവും മനോഹരവും, പ്രസന്നമധുരവും ആയ രീതിയിൽ പ്രതിപാദിച്ച് പണ്ഡിതപാമരന്മാരെ ഒരുപോലെ ആനന്ദപരവശന്മാരാക്കിത്തീർക്കുന്നതിൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ അദ്വിതീയനാകുന്നു.

സാക്ഷാൽ മഹാഭാരതതർജ്ജമകൊണ്ടുതന്നെ കേരളകവികളുടെ ഇടയിൽ അത്യുന്നതവും അനന്യസുലഭവും ആയ സ്ഥാനത്തെ ആരോഹണം ചെയ്തുകഴിഞ്ഞിട്ടുള്ള മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ സകലകൃതികളിലുംവെച്ച് സർവ്വോൽകൃഷ്ടവും സർവ്വാംഗസുന്ദരവും ആയി ഇപ്പോൾ മഹാജനസമക്ഷം പുതിയ പുസ്തകാകൃതിയിൽ അവതരിപ്പിക്കുന്ന പ്രസ്തുതകൃതികൾ— പ്രസന്നപ്രൗഢമധുരമായ ഈ പഞ്ചകം—തിരുമനസ്സിലെ കവിതാവൈദഗ്ദ്ധ്യത്തിന്റെ പരിപാകഫലമോ, മൂർദ്ധാഭിഷിക്തോദാഹരണമോ ആകുന്നു. അല്ലെങ്കിൽ, ഇത് അദ്ദേഹത്തിന്റെ കവിതാവിഷയത്തിലുള്ള വാസന, അഭ്യാസം, തഴക്കം എന്നിതുകളുടെ പരിപൂർണ്ണമായ പ്രതിബിംബംതന്നെയാണെന്നു പറയാം. അകൃത്രിമമായ മാധുര്യംകൊണ്ടും അതിസരസമായ കഥാഗ്രഥനംകൊണ്ടും, അക്ലിഷ്ടവും അതിമനോഹരവുമായ രീതിയിലുള്ള രചനാസൌഷ്ഠവംകൊണ്ടും സർവ്വഥാ ശോഭനമായിരിക്കുന്ന ഈ കൃതിരത്നപഞ്ചകം കേരളസാഹിത്യത്തിന്ന് എന്നെന്നും ഒരു നാഴികക്കടമായിത്തന്നെ വിളങ്ങുന്നതാണെന്നു നിസ്സംശയം പറയാം. വിഷയഗൌരവംകൊണ്ടും, ആശയവൈശിഷ്ട്യംകൊണ്ടും 'ശബ്ദാർത്ഥാന്യോന്യസമ്മേളനസുരഭിലത'കൊണ്ടും, മണിപ്രവാളശുദ്ധികൊണ്ടും ഈ കൃതിയോടു കിടപിടിക്കത്തക്കതായി തുഞ്ചത്തെഴുത്തച്ഛന്റെ കാലത്തിനുശേഷം വല്ല കൃതികളും ഭാഷാസാഹിത്യത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. അല്പശബ്ദങ്ങളെക്കൊണ്ട് അനല്പാർത്ഥത്തെ അതിസ്ഫുടതയോടെ അത്യന്തം ഭംഗിയായി ഹൃദയംഗമമായ രീതിയിൽ പ്രദ്യോതിപ്പിക്കുന്നതിൽ തമ്പു

രാൻ തിരുമനസ്സിലേക്കുള്ള നൈസർഗ്ഗികവും അനന്യസാധാരണവും ആയ സാമർത്ഥ്യവിശേഷം, ഈ കൃതിയിൽ ആപാദചൂഡം സവിശേഷം കളിയാടുന്നതായിക്കാണാം. മററ മഹാകവികൾക്ക് ഒന്നോ രണ്ടോ സർഗ്ഗം വേണ്ടിവരുന്നിടത്തു്, തമ്പുരാന് ഒന്നോ രണ്ടോ ശ്ലോകങ്ങൾ മതിയാവും. അതിൻെറ ശക്തിയും, സ്ഫുടതയും, ഓജസ്സും, തന്മയത്വവും ഒന്നു വേറെത്തന്നെയാണ്. ഉദാഹരണത്തിന്നു ശ്ലോകങ്ങൾ ഉദ്ധരിക്കുവാൻ തുടങ്ങിയാൽ പുസ്തകം മുഴുവൻ ഇവിടെ പകർത്തേണ്ടതായിവരും. എങ്കിലും, ഒന്നുരണ്ടെണ്ണമെങ്കിലും എടുത്തു പറയാതിരിപ്പാൻ മനസ്സു സമ്മതിക്കുന്നില്ലതാനും. ലോകോത്തരഗുണോത്തരനായ ഭീഷ്മർ, യോഗസിദ്ധിക്രമത്തിൽ ശ്വാസം പുറത്തേക്കു വിട്ടപ്പോൾ ഉണ്ടായ ഒരു സംഭവത്തെക്കുറിച്ചു തമ്പുരാൻ പറഞ്ഞിട്ടുള്ള ഭാഗം നോക്കുക:—

"പുരുവേഗമുടല്ലുടച്ചു കുത്തി-
ത്തിരുകപ്പെട്ട ശരോല്ക്കരം തെറിച്ചു".

ഇതുപോലെതന്നെ, ഓരോററശ്ലോകംകൊണ്ട് ബ്രാഹ്മണോചിതമായ തേജസ്സിന്നും ക്ഷത്രിയോചിതമായ ഓജസ്സിന്നും ഇരിപ്പിടമായ അശ്വത്ഥാമാവിൻെറ അംഗവർണ്ണനം തമ്പുരാൻ ചെയ്തിട്ടുള്ളതും നോക്കുക:—

"സ്ഫുടശാന്തഗഭീരധീരനോട്ടം,
പടയാളിപ്പടി വാർന്നുയർന്ന ദേഹം,
ഇടയിൽ ചില നില്പൊടാനയൊക്കും
നടയെല്ലാമവനിൽ തെളിഞ്ഞുകണ്ടു".

ഈ രൂപത്തെ ഇങ്ങിനെ "തെളിഞ്ഞു" കാണുവാനും മ

ററുള്ളവൎക്കു കാണിച്ചുകൊടുക്കുവാനും തമ്പുരാൻ തിരുമന-സ്സിലേക്കല്ലാതെ ആൎക്കു സാധിക്കും? ചിത്രനിൎമ്മാണചാതുരി എന്നു പറയുന്നതു് ഇതല്ലെങ്കിൽ പിന്നെ എന്താണു്? അഹോ! കേരളീയരുടെ ഭാഗ്യദോഷം! അഗാധമായ പ്രതിഭ, അപാരമായ പുരാണപരിചയം, അപരിമേയമായ നിരീക്ഷണശക്തി, അസാധാരണവും അത്ഭുതകരവും ആയ ആശയവിശദീകരണചാതുരി എന്നിത്തുകളോടുകൂടിയ ഈ മഹാൻ ഇത്രവേഗം നമ്മെ വിട്ടുപിരിഞ്ഞതു്, കേരളിയുടേയും കേരളീയരായ നമ്മളുടേയും ജന്മാന്തരപാതകവിപാകം എന്നല്ലാതെ എന്തു പറയട്ടെ! ഗഹനമായ വിഷയത്തെ ലളിതവും മനോഹരവും ആയ രീതിയിൽ പ്രതിപാദിച്ചു്, ആസ്വാദ്യതയും തന്മയത്വവും ഉളവാക്കി, വായനക്കാൎക്കു വിജ്ഞാനവും വിനോദവും ഉണ്ടാക്കിത്തീൎക്കുന്നതിലാണു് ഒരു കവിയുടെ സാമൎത്ഥ്യമെങ്കിൽ—അതുതന്നെയാണു് കവിതയുടെ പരമപ്രയോജനവുമെങ്കിൽ—കുഞ്ഞിക്കുട്ടൻതമ്പുരാനെപ്പോലെ ഒരു കവിയോ, അദ്ദേഹത്തിന്റെ കവിതയോടു കിടപിടിക്കത്തക്ക കൃതികളോ അടുത്ത കാലത്തൊന്നും മലയാളത്തിൽ ഉണ്ടായിട്ടില്ല എന്നുള്ളതു നിരാക്ഷേപമായ ഒരു വാസ്തവമാകുന്നു.

“യദ്വേദാൽ പ്രഭുസമ്മിതാദധിഗതം
ശബ്ദപ്രധാനാച്ചിരം
യച്ചാൎത്ഥപ്രവണാൽ പുരാണവചനാ-
ദിഷ്ടാൽ സുഹൃത്സമ്മിതാൽ
കാന്താസമ്മിതയാ യയാ സരസതാ-
മാപാദ്യ കാവ്യശ്രിയാ
കൎത്തവ്യേ കുതുകീ ബുധോ വിരചിത-
സ്തസ്യൈ നമസ്യേ സദാ”.

എന്നീ ആലങ്കാരികമതപ്രകാരമുള്ള കാവ്യോദ്ദേശ്യം തമ്പുരാൻ തിരുമനസ്സിലെ ഈ കൃതിയെ സംബന്ധിച്ചേടത്തോളം അക്ഷരംപ്രതി പരിപൂർണ്ണമായി ഫലിച്ചിട്ടുണ്ടെന്ന് ഇതിന്റെ ഏതു ഭാഗം നോക്കിയാലും സ്പഷ്ടമായിക്കാണാം.

പുരാണപ്രസിദ്ധന്മാരായ കഥാനായകന്മാരെ നമ്മുടെ മുമ്പാകെ കൊണ്ടുവന്നു നിർത്തി അവരെക്കൊണ്ടു സംഭാഷണം ചെയ്യിക്കുന്നതിൽ തമ്പുരാൻ തിരുമനസ്സിലേക്കുള്ള ഔചിത്യബോധവും സാമർത്ഥ്യവും വാചാമഗോചരം തന്നെ ആകുന്നു. "യുധിഷ്ഠിരശമത്തിൽ" മഹാബലി ധർമ്മപുത്രനെ നല്ല കണക്കിൽ ശകാരിച്ചതിനുശേഷം,

"ശമനാത്മജ! നില്പതെന്തിരിക്കൂ;
സമമങ്ങേയ്ക്കുമെനിക്കുമീ പ്രദേശം;
കമലാപതി തന്നതാണിതെല്ലാം,
കമലാക്ഷന്റെ കൃപാവിലാസമോർക്കൂ".

എന്നു പറയുന്ന ഭാഗം എത്ര ഹൃദയംഗമമായിരിക്കുന്നു! ഇതിന്റെ ആസ്വാദ്യതയെക്കുറിച്ച് എങ്ങിനെ വിവരിക്കും? അതുപോലെതന്നെ, മഹനീയമായ അർത്ഥഗൗരവത്തോടുകൂടി രമണീയമായ ശബ്ദാലങ്കാരഭംഗിയെ അനായാസേന കൂട്ടിയിണക്കുന്നതിൽ തമ്പുരാനുള്ള സാമർത്ഥ്യവും അന്യാദൃശംതന്നെ ആകുന്നു.

"ഇടതിങ്ങിയെഴുന്ന മാമുനീന്ദ്ര-
ക്കിടയിൽപ്പെട്ടൊരു ഭാർഗ്ഗവർഷി രാമൻ
ഇടനെഞ്ഞു കിടുത്തു വാക്കു വല്ലാ-
തിടറിക്കൊണ്ടു പറഞ്ഞിതിപ്രകാരം".

ഇതിൽ കാണുന്ന ശബ്ദാർത്ഥങ്ങളുടെ സമ്മേളനസൌകുമാര്യം അസ്വദിച്ചറിയുകതന്നേ നിവൃത്തിയുള്ളു. അഹോ! എത്രതന്നെ പാൎത്താലും ഏറ്റും മതിയായില്ലെന്നു തോന്നിക്കുന്ന ഈ പ്രകരണത്തെക്കുറിച്ചു് ഇതിലധികം വിവരിപ്പാൻ നിവൃത്തിയില്ലാത്തതിൽ വ്യസനിക്കുന്നു.

പരിപാവനയും പരമോൽകൃഷ്ടയും ആയ തമ്പുരാൻ തിരുമനസ്സിലെ 'മധുരകോമളകാന്തപദാവലി'യായ സരസ്വതി അന്തർവ്വാഹിനിയായിട്ടല്ല ഇതിൽ പ്രവഹിക്കുന്നത്; വക്കിലെ തീർത്ഥംപോലെ വാർന്നൊഴുകുകയും അല്ല ചെയ്യുന്നതു്; നേരെമറിച്ചു്, അപ്രതിഹതമായ പ്രവാഹത്തോടും, അതിപ്രൌഢിയോടും, എന്നാൽ പ്രശാന്തരമണീയതയോടും, ക്രമത്തിൽ പ്രസന്നസ്ഫുടമധുരനിസ്വനത്തോടുംകൂടി ഒഴുകുകയാണു് ചെയ്യുന്നതു്. ഈ വിശുദ്ധസിന്ധുവിനെ ബഹുജനോപകാരമായ രീതിയിൽ ഈ വിധത്തിൽ പുറത്തു പ്രകാശിപ്പിക്കുവാനനുവദിച്ച ഉദാരമനസ്കനും, സാഹിതീസേവനൈകപരായണനും, കവനകൌമുദീപത്രാധിപരും ആയ പി. വി. കൃഷ്ണവാരിയരവർകളുടെ ഉചിതജ്ഞതയിൽ എനിക്കുള്ള അളവററ സന്തോഷാതിരേകത്തെ ഒരിക്കൽകൂടി ഇവിടെ പ്രസ്താവിച്ചുകൊണ്ടു് ഇപ്പോൾ വിരമിച്ചുകൊള്ളട്ടെ.

വടകര
1106 മകരം 30

എം. എസ്. വാരിയർ.

# നാരായണാസ്ത്രദാനം



ഒരുനാളതിരമ്യഹർമ്മ്യജാലം
പെരുകും ദ്വാരകയിങ്കൽ വാസുദേവൻ
പുരരത്നമയോച്ചസൌധഭാഗ-
ത്തരുളിക്കൊണ്ടു തുറന്ന കാഴ്ച കണ്ടു. 1

പുരഭംഗി പെരുക്കുമാറു ചുറ്റും
പുരകാഠകളുള്ള പണിത്തരപ്പകിട്ടും
പരമാപണലക്ഷ്മിയും പരക്കേ
പരമാം പാതകളും പതിഞ്ഞു കണ്ടു. 2

കടൽമാതു കളിക്കുമപ്പുറിക്കൽ-
കടരക്ഷാപരിഖക്കണങ്ങൾ ചുറ്റും
കടൽ ചുറ്റിനിരന്നു നിന്ന നില്പും
കടൽവർണ്ണൻ കളിയായ് രസിച്ചു കണ്ടു. 3

തിരമാല മറിഞ്ഞുരുണ്ടു കേറി-
ക്കരയിൽ തല്ലിയലച്ചിരമ്പലോടേ
നിരവേ നിലമാറി മേല്ക്കുമേലേ
ഒരു പാർത്തിക്കയറും കലമ്പൽ കണ്ടു. 4

അകലത്തുമടുത്തുമങ്ങുമിങ്ങും
പകരുംമാതിരി പാഞ്ഞ കപ്പലോട്ടം

തകരാറു വരാതെ നാവികന്മാർ
നികരം കാററിൽ വിടുമ്പടിക്കു കണ്ടു. 5

മറവക്കിനു രൈവതാചലാന്താൽ
ഉറകും കാററുപിടിച്ചു വിട്ടൊരോടം
കുറുകെക്കടലിക്കരെക്കടത്തും
ചൊരുതിപ്പാട്ടിലെഴും തിരക്കു കണ്ടു. 6

കടൽവക്കിനു കാവലാം ഭടന്മാ-
രിടതിങ്ങിക്കയറും ജനത്തെയെല്ലാം
അടവോടു വിശോധനം കഴിച്ചും
നടകൊൾവാൻ വഴിയേ വിടുന്നു കണ്ടു. 7

അരിവീരരടുത്തണഞ്ഞുകേറാൻ
വരികിൽ ദുർഘടമാക്കിടുന്ന യന്ത്രം
വിരിയേ പലതുള്ളതിൽപ്പെടാതേ
ശരിയായിട്ടവർ പോന്നിടുന്നു കണ്ടു. 8

പുരവീഥിയൊടു കൂട്ടമാർന്നതിരക്കിൽ-
തരുണൻ താപസവേഷധാരിയായി
ഒരു സുന്ദരവീരമൂർത്തി നേരി-
ട്ടൊരുവൻ മെല്ലെ നടന്നിടുന്നു കണ്ടു. 9

സ്ഫുടശാന്തഗഭീരധീരനോട്ടം,
പടയാളിപ്പടി വാർന്നുയർന്ന ദേഹം,
ഇടയിൽ ചില നില്ലൊടാനയൊക്കും
നടയെല്ലാമവനിൽത്തിരിഞ്ഞു കണ്ടു. 10

'ഇവനാരൊരു യോഗ്യനാണിതെന്നാ_
ണിവനിൽ ക്ഷാത്രവിലാസമുല്ലസിക്കെ
അവശം മറവാമ്പടിക്കു ജന്മോൽ_
ഭവമാം ബ്രാഹ്മമഹസ്സുമുണ്ടു കാണ്മു. 11

മുനി ഭാർഗ്ഗവരാമനോയിതു,ല്ല-
മ്മുനിയിൽ ക്ഷാത്രമടങ്ങിയാണിരുപ്പു;
അനിയന്ത്രിതരാജസത്വമേറ്റം
കിനിയേ കാണ്മവതുണ്ടിവങ്കലല്ലോ. 21

അഥവാ നിജജന്മസിദ്ധരാജ_
പ്രഥ കാട്ടും കുശികാത്മജവിതെന്നോ?
കഥമീനിലയേൽപ്പു രാജഭാവം
മഥനം ചെയ്തവനാമഹർഷിമുഖ്യൻ. 13

ഭൃഗുരാമവഴിക്കു വില്ലെടുത്തും
സ്വഗുണം ദ്രോണകൃപാദിവിപ്രരേറ്റു;
പ്രഗുണപ്രകടപ്രഭാവനാമി_
ദ്വിഗുണപ്രൌഢനുമായിനത്തിലാവാം. 14

ശരി,യൊത്തിതു യൌവനത്തിലപ്പോൾ
പെരിയോൻ ദ്രോണകുമാരനാണിതല്ലോ;
വിരിയേപ്പുനരെന്തിനാണു ഭവേം
തിരിയും താപസവൃത്തി പൂണ്ടതാവോ? 15

കുരുപാണ്ഡവമുഖ്യരാജപുത്ര-
ക്കൊരു സാക്ഷാൽ ഗുരുവാണു കുംഭയോനി;

ഗുരുപുത്രനിവൻ നമുക്കുമെന്നാൽ
ഗുരുവിൻമാതിരി പൂജനീയനല്ലോ.' 16

ഇതി മാധവനുള്ളിലോർത്തുകൊണ്ടേ
ധൃതിയോടങ്ങെഴുന്നേറ്റു വേണ്ടപോലെ
ക്ഷിതിദേവനവൻ വരുമ്പൊഴേക്കും
മതിയാമ്മാറുപചാരമാചരിച്ചു. 17

നിജമന്ദിരപാർശ്വമെത്തിയോരാ-
ദ്വിജവീരനെതിരേറ്റ സവിഹാസം
ഭുജസംഗ്രഹണം കഴിച്ചു പക്ഷി-
ധ്വജനത്യന്തസാർദ്രമാചരിച്ചു. 18

ഉപചാരവിധങ്ങളേറ്റുകൊണ്ടാ-
നൃപചാപാഗമദേശികന്റെ പുത്രൻ
വിപദന്തകരന്റെയാപ്പദത്തിൽ
സ്വപദത്തിന്നിലമർന്നപോലമർന്നു. 19

പുരുസൗഹൃദമച്യുതാച്ചുനത്തോ-
ഗുരുപുത്രൻ പരിപൂർണ്ണപാത്രമത്രേ;
സ്വരുചിക്കനുരൂപമട്ടിലെന്നും
പെരുമാറാനവിടെ സ്വതന്ത്രനായി. 20

യദുരാജസഭക്കു പോകുവാനും
യദുവീരർക്കിടയിൽക്കളിക്കുവാനും
യദുപുംഗവനാം മുകുന്ദനന്നാ-
യദുപക്ഷ്യൻ ഗുരുപുത്രനുണ്ടു കൂടെ. 21

ഇതുമാതിരി കൃഷ്ണമന്ദിരത്തിൽ
ചതുരാത്മാവവനൊന്നു രണ്ടുമാസം
പുതുമപ്പെട്ടുമാധിപത്യമേന്തു-
ന്നതുപോലങ്ങിനെ സൌഖ്യമായി വാണു. 22

മുനിവേഷമെടുത്തതെന്തിനെന്നോ,
തനിയേ താങ്കളണഞ്ഞതെന്തിനെന്നോ,
ഇനിയെന്നെവിടേക്കു യാത്രയെന്നോ,
വിനിയോഗിച്ചതുമില്ല ഭിക്ഷുനാഥൻ. 23

ഒരുമിച്ചു രസിച്ചു കൂട്ടുകൂടി-
ക്കരുണാവാരിധി കണ്ണനൊത്തിണങ്ങി
ഒരുനാൾ കടൽകണ്ടു നിന്നിടുമ്പോൾ
ഗുരുപുത്രൻ മുരവൈരിയോടുരച്ചു.— 24

"അതിഹാസ്യമതെന്റെ വർത്തമാനം
മതിമൻ! ചൊല്ലിയതില്ലിതേവരെക്കും;
ഇതിഹാസചയങ്ങളിലോർക്കുവോളം
ധൃതികെട്ടുണ്ടു കുറച്ചു കുണ്ഠിതം മേ. 25

ജനകന്റെയടുക്കലസ്ത്രമന്നി-
ർജ്ജനവും ഫൽഗുനനും സമം പഠിച്ചു
പുനരന്യനൊരാൾ ധനസ്സൂട്ടുക്കും
ജനമാത്രർ കിടന്നിടാത്ത മട്ടിൽ. 26

ഒടുവിൽ ഗുരു ഫൽഗുനന്നു മാത്രം
കൊടുതാം ബ്രാഹ്മമഹാസ്ത്രവും കൊടുത്തു;

പടുവിദ്യയിലർജ്ജുനന്നു തുല്യ-
പ്പെടുവാൻ ഞാനമതിന്നപേക്ഷ ചെയ്തു. 27

ഗുരുവപ്പൊഴുതെന്റെ നേർക്കൊരല്പം
പരുഷച്ഛായയിൽ നോക്കിയാത്തഹാസം
പുരുധീരഗഭീരമായുറപ്പി-
ച്ചുരുളിച്ചെയ്തു യഥാർത്ഥമിപ്രകാരം:— 28

'അറിയാ,മിതിനത്ര യോഗ്യനായാ-
ലറിയാ,മന്നു തരാം വിനക്രമെന്നും;
നെറിവിന്ദ്രിയനിഗ്രഹാദി കൊണ്ടാ-
ചെറിയന്മാർക്കു സിദ്ധമാകയില്ല.' 29

ഇതി താതനുരച്ചു ചപലപാതി-
സ്ഥിതിയിൽ ചൊല്ലിയ വാക്കു കേട്ടനേരം
മതികെട്ടുമൊരീർഷ്യപെട്ടുമെന്നോ
ധൃതിവിട്ടും ചലിതാശയനായ് ചമഞ്ഞേൻ. 30

പുനരന്നു ഗൃഹം വെടിഞ്ഞു തീർത്ഥാ-
ടനവും ചെയ്തു മഹാശ്രമം വരുത്തി
ജനസമ്മതനായ് വരുന്നതിന്നി-
ജ്ജനമേവം മുനിവൃത്തിയായ് ചരിച്ചു. 31

പല തീർത്ഥപഥത്തിലും ഗമിച്ചു,
പല പുണ്യർഷിജനത്തെയും നമിച്ചു,
നലമോടിവിടങ്ങു വന്നണഞ്ഞി-
ന്നിലയിൽ കൃഷ്ണ! ഭവൽഗുണം ഗ്രഹിച്ചു. 32

ശരിയാണു പിതാവു ചൊന്നതൊന്നു_
ണ്ടരിശം കൊള്ളുകിലെൻെറ മുട്ടു രൌദ്രം;
പരിപന്ഥിയിൽ നന്മതിന്മ നോക്കി_
ല്ലൊരിടം യുദ്ധേഴിയില്ലിതെൻെറ തത്വം. 33

പറകെന്തിനി വേണ്ടു ഞാൻ? ഭവാനെൻ_
കുറവൊട്ടുകളെ കളഞ്ഞു മെച്ചമേകൂ;
നിറയും കരുണാമയൻ പരൻ നീ
തിറമോടോതിയപോലെ ചെയ്തുകൊള്ളാം." 34

ഗുരുപുത്രനരച്ച വർത്തമാനം
പെരുകും ശ്രദ്ധയൊടൊത്തു കേട്ടു കൃഷ്ണൻ
ഒരു പുഞ്ചിരിയിട്ടു നന്ദിയോടെ
കരുണാശാലി പറഞ്ഞിതപ്രകാരം:— 35

"കുറവെന്തു ഭവാനു? വീരനെങ്കിൽ_
ക്കുറവെച്ചിട്ടരിഹിംസ ധർമ്മമല്ലോ;
മറയുള്ളതുമില്ല; പുത്രൻ
മറയോൻ സാത്വികനാക വേണ്ടതല്ലേ? 36

ഉചിതം തവ തീർത്ഥയാത്രമൂലം
നിചിതം സാത്വികഭാവമെന്നു വന്നു;
രുചിപോലെ ഭവാനു വേണ്ടതെന്താ_
ണചിരാലയതു സിദ്ധമാക്കുവൻ ഞാൻ. 37

ഇതു കേശവനോതിയോരു വാക്കാൽ_
ക്കളകംമൂത്തു തെളിഞ്ഞു വിപ്രവീരൻ

പുതുപുഞ്ചിരിപ്പൂണ്ടപേക്ഷ ചെയ്യാം,–
ഞാനു മററന്യർ നിനച്ചിടാത്തൊരെണ്ണം. 38

“ജയ മാധവ! കാമിതം തരാനായ്
സ്വയമങ്ങുന്നു കനിഞ്ഞൊരുക്കമെങ്കിൽ
ജയകാരണമാം ‘സുദർശന’ത്തെ
പ്രിയമോടിന്നു നമുക്കു തന്നിടേണം”. 39

അതു കേട്ടു ചിരിച്ചു കൃഷ്ണനോതീ
“ചതുരാത്മൻ! തരുവൻ ഭവാനതും ഞാൻ;
ഇതു കാൺക! ‘സുദർശനം’ കിടപ്പു-
ണ്ടതുലാപ്രഭോ! ഭവാനെടുത്തുകൊള്ളൂ.’ 40

അതിദുർല്ലഭകാമ്യമൊത്ത മട്ടായ്
മതി നന്ദിച്ചു കടന്നെടുത്തുനോക്കി;
അതിഭാരമെഴുന്ന ചക്രമെന്തോ
മതിയായീലവനൊന്നനക്കുവാനും. 41

ഉടൽ വീർത്തു വിയർത്തു ചോര പാഞ്ഞു തൽ–
ക്കടമുക്കിട്ടു പിടിച്ചു പൊക്കിയാലും
സ്ഫുടമാപ്പുകൾകൊണ്ട ചക്രമങ്ങോ–
ട്ടിടയായീല കുലുക്കമൊന്നനാക്കാൻ. 42

കരൾകെട്ടു പകച്ചുനില്ക്കയായി
നരലോകാമരവീര,നപ്പൊഴും മെല്ലെ
പരമാത്മമയൻ, പുമാൻ, പുരാണൻ,
തരമോടാശ്രിതനോടു ചെയ്തു ചോദ്യം. 43

"അതിയോഗതപസ്സമാധി കൂടാ-
ത്തിളക്കിപ്പടവെട്ടുവാൻ ഞെരുക്കം;
അതിനാശ ഭവാൻെറ സാഹസം; ചൊൽ-
കിതിനാലെന്തുപയോഗമോർത്തിരുന്നു?" 44

ഗുരുസൂനു സലജ്ജനായുരച്ചു
"കരുണാശീല! ഭവാൻെറ നേർക്കുതന്നെ
പെരുമാറിയതിൽ ജയിച്ചു മെച്ചം
കരുതിത്തന്നെ കൊതിച്ചതായിരുന്നു. 45

അതിമോഹമിതെന്നെയിപ്രകാരം
ചതി പാറിച്ചു തികഞ്ഞ വിഡ്ഢിയാക്കി;
മതി മാധവ! നിൻെറ മായ, മേലാൽ
ഗതികിട്ടും വഴി നീ നിനച്ചുചെയ്യു." 46

ഹരി സസ്മിതമോതിനാൻ "ഭവാനൊ-
ത്തരിയോരസ്ത്രമിനിസ്സഖേ! തരാം ഞാൻ,
പരിതുഷ്ടമനസ്സൊടേററവാങ്ങൂ
ശരി നാരായണദേവതാകമസ്ത്രം. 47

വിജയന്നു ഗുരൂപദേശമൂലം
നിജമായ് ബ്രാഹ്മമഹാസ്ത്രമെന്നിരിക്കിൽ
ദ്വിജവീര! ഭവാനിതെൻെറയസ്ത്രം
ഭുജവീര്യപ്പൊലിമയ്ക്കു പോരുമല്ലോ. 48

ധൃതനിഷ്ഠമുറച്ചുകൊള്ളുകെന്നാ-
ലിതനാഗസ്സിലയച്ചുപോയിടൊല്ലേ?

ച്യുതനിശ്ചയനായ് പിഴച്ചുപോയാ-
ലതനല്പം വ്യസനം വരുത്തി വെയ്ക്കും". 49

ഇതി സായകവിദ്യയിൽ പ്രശസ്ത-
സ്ഥിതി കൃഷ്ണാർജ്ജുനരോടു തുല്യമാവാൻ
ധൃതിയാം ഗുരുപുത്രനു നിജാസ്ത്രം
ധൃതിമാൻ നന്ദിയിൽ നന്ദസൂനു നൽകി. ൫൦

അശ്വത്ഥാമാവിന്നു നാരായണാസ്ത്രം
വിശ്വസ്താത്മാവേകിയാലെന്തു ചിത്രം
വിശ്വത്രാണം ചെയ്യുമീ വിഷ്ണു കൃഷ്ണൻ
ശശ്വൽഭക്തർക്കാത്മദൻതന്നെയല്ലോ. ൫൧



# ഭീമയോഗം



പരമേശ്വരനെത്തപസ്സുചെയ്തും,
പരമാ രുദ്രകിരാതനോടെതിർത്തും,
വരപാശുപതാസ്ത്രമേററവാങ്ങി-
ച്ചിരയത്താൽ കൃതകൃത്യനായി പാർത്ഥൻ. 1

സുരരാജപുരം ഗമിച്ചു വീണ്ടും
പരമാസ്ത്രങ്ങൾ പിതാവൊടും ഗ്രഹിച്ചും,
സ്മരബാധകളുർവ്വശിക്കു കണ്ടും,
സ്ഥിരധൈര്യം വെളിവാക്കിയക്കിരീടി. 2

വരവൈഭവമേവമേററ മററം
സുരസിദ്ധർഷികളാദരിച്ച ശൂരൻ,
ദുരതിക്രമമുള്ള കാലകേയാ-
സുരവർഗ്ഗത്തിനെയും മുടിച്ചുവിട്ടു. 3

നരരാകുമവർക്കചിന്ത്യമാമി-
ത്തരമോരോ മഹിമാവിയന്ന യോഗ്യൻ
നരനായിട്ടുമർജ്ജുനൻ മടങ്ങി-
ത്ത്വരമോടഗ്രജരുള്ളെടത്തിലെത്തി. 4

വ്രതമായ് വനമാണ്ട ധർമ്മപുത്രൻ-
മുതൽ പേരർജ്ജുനനെത്തിടുന്ന നേരം
ഹിതമങ്ങിനെ മൂർത്തിപൂണ്ടടുക്കും
ചിതമുൾക്കൊണ്ടുതെളിഞ്ഞുകൊണ്ടു കണ്ടു. 5

അവനെപ്പുരമാദരിച്ചു വേണ്ടു-
ന്നവ ചെയ്യായമനന്ദനാദ്യരെല്ലാം
നവമായ് വിജയൻ പഠിച്ച വിദ്യാ-
വ്യവസായസ്ഥിതി കാണുവാൻ കൊതിച്ചു. 6

ഗുരുവിപ്രജനങ്ങളാഗ്രഹിക്കു-
ന്നൊരു ദിവ്യാസ്ത്രവിലാസദർശനത്തെ
പെരുതാം വിപിനത്തിൽവെച്ചു കാട്ടീ
വിരുതേറും വിജകൻ കിരീടമാലി. 7

ഒരുജാതി മഹേന്ദ്രജാലമട്ടിൽ-
പ്പുരുകൌതുഹലമേകുമിപ്രയോഗം
'അരുതിങ്ങിനെ നിഷ്ഫലം പ്രയോഗി-
ക്കരുതെ'ന്നാശു തടഞ്ഞു താപസന്മാർ. 8

വിജയന്റെ വിനോദമാത്രമാമീ
വിജയക്കാഴ്ചയിലത്ഭുതപ്പെടാതെ
നിജനില്പിനു നിന്നിരുന്നിതേകൻ
ഭുജവീര്യോർജ്ജിതനായ ഭീമസേനൻ. 9

മുനിപുംഗവരർജ്ജുനപ്രയോഗം
കനിവോടാശു തടഞ്ഞതിന്നുശേഷം
അനിയന്ത്രിതകൌതുകം സദസ്സിൽ-
ത്തനിയേ ഭീമനൊടോതി ധർമ്മപുത്രൻ. 10

'ഭുവനത്രയസംഹൃതിക്കു പോരു-
ന്നവയാമീ മഹിതാസ്ത്രവിദ്യയെല്ലാം

ധവളാശ്വനിവൻ പഠിച്ചുവന്നു
ശിവനേ! ശത്രുഭയം നമുക്കു തീർന്നു. 11

ഇവനിത്ര മഹത്വമേററ നിഷ്ഠാ-
വിവരം കേട്ടു,മിഹാസ്ത്രവിദ്യകണ്ടും,
അവശാത്ഭുതരായി ഞങ്ങൾ നില്പൂ;
തവ കാണ്മീലിതിലിന്നു ഭാവഭേദം. 12

സഹജൻെറ സമുച്ഛ്രയത്തിൽ നിത്യം
സഹസാ കഷ്ടമസൂയ പൂണ്ടുപോയോ?
ഇഹ കേവലനീരസം ജനിപ്പാൻ
മഹനീയാശയ! ഹേതുവേറെയുണ്ടോ?” 13

ഇതി ധർമ്മജനുള്ളഴിഞ്ഞു ചോദി-
ച്ചതിൽ മന്ദസ്മിതമോടു ഭീമസേനൻ
അതിനുത്തരമോതി, കേട്ടനില്ലോ-
ക്കതിയാം കൌതുകമേകിടും പ്രകാരം. 14

“മനുജേന്ദ്ര! മനം തെളിഞ്ഞിരുപ്പു-
ണ്ടനുജന്നീയൊരുയർച്ച കണ്ടതിങ്കൽ;
അനുകൂലനസൂയുവല്ല ഞാനെ-
ന്നനുഭൂതിപ്പടിയങ്ങറിഞ്ഞതല്ലോ? 15

ഉലകിൽ പ്രകൃതിപ്പകർച്ച കാട്ടും
പല യന്ത്രം പരമാസ്ത്രജാലമെല്ലാം;
അലമത്ഭുതമെന്തിതിന്നു? സർവ്വം
വിലയേറും പ്രകൃതിപ്രഭാവമല്ലോ. 16

ഇവ പാട്ടിൽ വരുത്തുവാനമിത്ര-
ജ്ജിവനോദീടിന മട്ടലച്ചിൽ വേണ്ടാ;
സ്വവശസ്ഥിതിയിൽസ്സമാധി സിദ്ധി-
ച്ചവനാണെങ്കിലിതൊക്കെയെത്ര ദുഷ്കരം? 17

രണയാത്രയിലേക്ക ജന്മനാ ചെ-
ന്നണയാത്തുള്ള മഹർഷിമുഖ്യരല്ലേ
ക്ഷണമിപ്പരമാസ്ത്രമന്ത്രവിദ്യാ-
ഗണമുണ്ടാക്കിയ യോഗ്യരോർത്തുനോക്കൂ. 18

അതുമല്ല, സമാധിയൊന്നിനാലി-
പ്പുതുമന്ത്രാപ്തിവഴിക്കു കണ്ടതെല്ലാം,
അതുലാത്ഭുതമിപ്രകാരമേകി-
ച്ചതുരം കാട്ടണമെങ്കിൽ ഞാനസമാവാം. 19

ഗുരുകല്പമുനീന്ദ്രർ ചെയ്തിടൊല്ലെ-
ന്നരുളിച്ചെയ്തതു തെററി നാം നടന്നാൽ
ഗുരുപാതകമല്ലി? യല്ലയെന്നാ-
ലൊരുമട്ടിയൊരു കണ്ട കാഴ്ച കാട്ടാം. 20

ഇതിലും വലുതായ വിദ്യ മറെറാ-
ന്നതിവേഗത്തൊടുമിങ്ങു കാട്ടുവാനും
മതിമൻ! പവമാനസൂനവാം ഞാൻ
മതിയാമെന്നവിടുക്കു ബോദ്ധ്യമാക്കാം. 21

ഗണരാത്രതപസ്സുകൊണ്ടു പാർത്ഥ-
നനായപ്പെട്ട മഹേശനെക്കണക്കേ,

ഗ്ഗുണവൃത്തിയിൽ മൂത്ത മൂർത്തി മൂന്നും
ക്ഷണമീനമ്മുടെ മുമ്പിൽ ഞാൻ വരുത്താം. 22

ഹരവിഷ്ണുവിരിഞ്ചരോടുകൂടെ-
പ്പുരമിന്ദ്രാദിദിഗീശരും വിശേഷാൽ,
സുരദാനവയക്ഷരാക്ഷസർഷി-
ഖചരരും വാനിൽ നിറഞ്ഞ കാഴ്ച കാട്ടാം. 23

വെളിവാമ്പൊളിതിന്ദ്രജാലവിദ്യ-
ക്കളിയാണെന്നു ജനം ഭ്രമിച്ചുപോകും;
ഒളിവാം വരയോഗവിദ്യയുള്ളിൽ-
ത്തെളിവാർന്നോർക്കറിയാമതിന്റെ തത്ത്വം". 24

യമഭ്രാവൊടു ഭീമനേവമോതും
സമയം പാർഷതി പാർത്ഥനാശ്വിനേയർ
സമമന്ത്രണസംഘവും വിശേഷാൽ
ക്ഷമവിട്ടൊന്നു പരം പകച്ചുനിന്നു. 25

'ഒരു ശുദ്ധാവിദൂഷകന്റെ മട്ടി-
പ്പുരുഹാസ്യാസ്പദവീരവാദമെന്തോ?
അരുളുന്നിതു ഭീമനെന്നു ഹാസം-
പെരുകിപ്പോയി പലർക്കുമാസ്സദസ്സിൽ. 26

'പറയുന്നതു കാര്യമാണു്, പക്ഷേ
മറയോർക്കും മറവായ യോഗമർമ്മം
പറയാനറിയാം,മറിഞ്ഞു ചെയ്വോർ
കുറവെ’ന്നും ചില യോഗിയോഗ്യരോർത്തു. 27

'മരുദാത്മജനാണിവൻ, ഹനൂമാൻ
ഗുരുവാണി,യുപദേശമേകിയെന്നും,
ഗുരുവാസന ജന്മസിദ്ധമെന്നും
വരുവോന്നൊന്നു നിനച്ചു ഗാധിപുത്രൻ. 28

ദ്വിജവൃദ്ധനിലക്കു താപസർഷി–
ദ്വിജരും സോദരരും നിനച്ചുനിൽക്കേ,
വിജയാഗ്രജനോടു ധർമ്മരാജാ–
ത്മജ'നെന്നാലതു കാട്ടുകെ'ന്നു ചൊന്നാൻ. 29

അഥ വായുസുതൻ തിരിഞ്ഞുമാറി
പ്രഥമാനോഗ്രഗദാസഹായനായി
മഥനം ചെടികൾക്കു ചെയ്തു യാത്രാ–
പഥമുണ്ടാമ്പടി നാലുചാലു ലാത്തി. 30

ഉടനങ്ങു കിഴക്കുനോക്കി നിന്നി–
ട്ടടവിന്നാഗ്ഗദയും ചുഴററി വീരൻ,
കടലും മുകിലും മടങ്ങുമുച്ച–
സ്ഫുടഗംഭീരരവത്തിലിത്ഥമോതി:— 31

'ഈ വമ്പെഴുന്ന ഗദ ഞാനറിയുന്നതിങ്ങെൻ–
കൈവന്നിടുന്നതിനിടക്കു നഭസ്ഥലത്തിൽ
ദേവർഷിയക്ഷദിതിജാശരരോടുമാവിർ–
ഭാവം ത്രിമൂർത്തികളെടുത്തിഹ വന്നിടട്ടേ''. 32

ഇതി സത്വഗവായുസൂനു കല്പി–
ച്ചതിവേഗം ഗദയാഞ്ഞെറിഞ്ഞു പിന്നെ,

മതികൊണ്ടഖിലാത്മഭാവനൈക്യ-
സ്ഥിതികണ്ടംബരവീഥി നോക്കിനിന്നു. 33

അണയുന്നു നഭസ്ഥലത്തു നാനാ-
ഗണമാമംബരചാരിവർഗ്ഗമെല്ലാം;
ഗുണവൃത്തിയെടുത്ത മൂർത്തി മൂന്നും
ക്ഷണനേരത്തിനകത്തിണങ്ങിടുന്നു. 34

വരദായികളേകയോഗമായ് മേൽ
നിറയപ്പെട്ടതു കണ്ട കാഴ്ചയിങ്കൽ,
പരമാത്ഭുതമെത്രമാത്രമെന്നായ്-
പ്പറയാമോ സകലർക്കുമാക്ഷണത്തിൽ. 35

ഉയരെഗ്ഗദയാണെറി, ഞെരുക്കി-
ന്നയവായിട്ടു പതിച്ചിടുമ്പൊഴേക്കും
സ്വയമേ പരിവാരമൊത്ത മൂർത്തി-
ത്രയമൊന്നിച്ചു വരുത്തി വായുപുത്രൻ. 36

'ഇതിലും വലുതായ ചിത്രമെന്തു-
ണ്ടിതിലും മെച്ചമെഴും സമാധിയോഗം?'
ഇതി താഴെയെഴുന്ന താപസന്മാ-
രതിഹർഷാത്ഭുതഭാവമോടുമോർത്തു. 37

യമവാസവദേവവൈദ്യജർക്കും
സമമാ വേദിജയാം സുരാംഗനക്കും
അമരേശ്വരരൊക്കെ വന്നു കണ്ടി-
ട്ടമരാതുള്ള മഹാത്ഭുതം മുഴുത്തു. 38

വെളിവേ വൃഷതാർക്ഷ്യഹംസവാഹ-
ങ്ങളിൽ വന്നോർ ശിവവിഷ്ണുപത്മജന്മാർ
വിളികൂട്ടി മുദാഷ്ക ഭീമനോടായ്-
തെളിയും പുഞ്ചിരിപൂണ്ടിവണ്ണമോതി:— 39

"പവനാത്മജ! ഭീമസേന! താനി-
നവയോഗം വഴിയിജ്ജനത്തെയെല്ലാം
ജവമോടു വരുത്തിനില്പതിപ്പോ-
ളിവരെക്കാട്ടുവതിന്നു മാത്രമല്ലി? 40

ഭവദീയസമാധിരീതി കണ്ടി-
ട്ടിവരാശ്ചര്യമിയന്നു നിന്നിടുന്നു;
സ്വവശസ്ഥിതരായ ഞങ്ങളും പോട്ടേ;
തവ മേന്മേൽക്കുശലം ഭവിച്ചിടട്ടേ". 41

ഹരവിഷ്ണുവിരിഞ്ചരേവമോതി-
പ്പുരമാളുകളൊടൊത്തുടൻ മറഞ്ഞു;
വരദേശർ മറഞ്ഞതിന്നുശേഷം
വരവായീ ഗദ ചീറ്റമോടു താഴെ. 42

അതിവേഗമുയർന്നപോലെ താഴെ-
ഗ്ഗതികൊള്ളും ഗദ കണ്ടു ഭീമസേനൻ
ധൃതിപൂണ്ടു വരുംവഴിക്കു നീട്ടി-
ട്ടതിടക്കയ്ത്തളിർകൊണ്ടുടൻ പിടിച്ചു. 43

ഉടനച്ഛമുയർന്നിടും പടിക്കാ-
യടവിന്നൊത്തവിധം മറിഞ്ഞു നിന്നു

സ്സുദൃഢഭക്തിയോടണ്ണനേ വണങ്ങി–
ട്ടിരതിങ്ങുന്ന ജനങ്ങളോടു ചേർന്നു. 44

വിദിതാർത്ഥമിതൊക്കെ നോക്കി നന്ദി–
ച്ചുദിതോന്മേഷമുരച്ചു കൗശികർഷി
ഹൃദി വൻകൃപയാൽ ത്രിശങ്കുവിന്നായ്
ത്രിദിവം നൂതനമായ് ചമച്ച യോഗ്യൻ. 45

“ഗുണമുള്ള മഹാജനങ്ങൾ കേൾപ്പിൻ,
ക്ഷണമീ മാരുതി ചെയ്യു ദിവ്യകർമ്മം
ഘനരാത്രതപസ്സിനാലെനിക്കൊ–
ട്ടറിയപ്പെട്ടൊരു യോഗമർമ്മതത്വം. 46

നനു മാരുതപുത്രനായ സാക്ഷാൽ
ഹനുമാനുമിതറിഞ്ഞ യോഗിമുഖ്യൻ
അനുഭാവബലാൽ വിരിഞ്ചപട്ട–
ത്തിനു നിൽക്കുന്നവനേക;നന്യനില്ല. 47

ഇഹ ജീവിനിരക്കടച്ചു ജീവാ–
വഹസൂത്രം പവമാനനേകനല്ലോ;
മഹനീയനവൻ വശത്തിലായാൽ
സഹസാ പാട്ടിൽവരുന്നിതാത്മയോഗം. 48

പവമാനസുതക്കു പാർക്കിലുണ്ടോ
പവമാനൻ വശമാകുവാൻ പ്രയാസം?
ഇവനാവഴി സിദ്ധമായതാണി–
നവയോഗത്തിലിഹാത്മസന്നിധാനം. 49

മരുദാത്മകമാണു ജീവജാലം;
മരുദാത്മാവിവനീ പ്രപഞ്ചമെല്ലാം
ഒരുമിച്ചു നയിക്കിലെന്തുവാനൊ”–
ന്നരുളിച്ചെയ്തു മഹർഷി ഗാധിപുത്രൻ. 50

ഇതി വിപുലതപസ്സമാധിശക്തി–
സ്ഥിതി വെളിവാക്കി മറഞ്ഞു ഭീമസേനൻ
അതിബഹുമതി കൌശികനുമേററി
പ്രതിനവമീവിധമാണു ‘ഭീമയോഗം’. 51

---

# യാത്രാദാനം



മുഴങ്ങിടുന്നു രണഭേരി, വാനിൽ
ത്തുഴഞ്ഞു പാഞ്ഞമ്പു നിറഞ്ഞിടുന്നു,
കുഴങ്ങിടുന്നു സുരസിദ്ധർ തിങ്ങി
വഴങ്ങി വാങ്ങുന്ന വിമാനസംഘം. 1

പരന്ന പന്തിക്കിരുപക്കിൽ നീണ്ടു-
നിരന്നുകാണും ധ്വജമണ്ഡലത്തിൽ
പരം ഗഭീരം ഗജകക്ഷ്യ മൊച്ച-
ക്കരങ്ങനം തമ്മിലിടഞ്ഞിടുന്നു. ൨

ഉലച്ചുവീശും കരിതുണ്ഡമലച്ചു-
റ്റലച്ചു ചീറുന്നൊരു ചീറ്റലിന്നും
ബലം കെട്ടമ്മാറലറുന്ന യുദ്ധ-
സ്ഥലം കുലുങ്ങുമ്പടി മക്കടത്താൻ. ൩

എരമ്പുമമ്പേത്തുപുറത്തുമെത്തി-
പ്പുരം പുളച്ചേറ്റ തരംഗയാലേ
അരമ്പുറംകാട്ടിയകന്ന വീര-
ത്തരമ്പുറത്തിട്ടുഴലുന്നു യോധർ. 4

പെരുത്ത ചോരപ്പുഴയും ശവൌഘ-
ത്തുരുത്തുമുള്ളോരു പടക്കളത്തിൽ,

കരുത്തുകാട്ടിപ്പൊരുതുന്ന വാശി
വരുത്തുമുക്കിട്ടിരുവീരർ തമ്മിൽ. ൫

കനത്ത ഗാണ്ഡീവധനുസ്സു ചീറി-
ച്ചിനത്ത ചീററത്തിനു കാളപൃഷ്ഠം,
കനംകെട്ടമ്മാതിരി കൂടിയാർത്തു
ജനങ്ങൾതൻ കണ്ണുമടച്ചിടുന്നു. 6

അനേകദിവ്യാസ്ത്രവിധങ്ങൾ മേന്മേൽ
ജനേക്ഷണങ്ങൾക്കു പകപ്പുകൂട്ടി
ക്ഷണേക്ഷണേ പ്രാകൃതസൃഷ്ടിയുഢോ-
ങണേ മറിച്ചിട്ടു കളിച്ചിടുന്നു. 7

കരീഷൽ മാറീട്ടൊരുവൻെറ ഭാഗ്യ-
പരീക്ഷ തോല്പിച്ചുരഗാസ്ത്രവഹ്നി
ശിരീഷഭാഷ്ക്കു പരൻെറ പൊന്നിൻ-
കിരീടമേ ചുട്ടുപൊടിച്ചിടുന്നു. ൮

ശകാരവാക്കാലിരുവർക്കുമുള്ളിൽ
വികാരമുണ്ടാക്കിന വീരസൂതർ
സകാരണം വിശ്വവുമേററിറക്ക-
പ്രകാരമാക്കിദ്ധ്യുതികൂട്ടിടുന്നു. 9

മറന്നിടുന്നു പരമാസ്ത്ര;മൂഴി
ത്തുറന്നിടം തേരുരുളാണ്ടിടുന്നു
പരന്നിലക്കേടിതു പാറിയൊന്നു-
ചരന്നിടുന്നു രഥിവീരനേകൻ. 10

പ്രഭാവവാനീസ്ഥിതികണ്ടു വീര-
സ്വഭാവമുള്ളന്യനിളച്ചു നിൽക്കേ
ശുഭാർത്ഥിസൂതോക്തിയിലെയ്യോരെയ്ത്താൽ
വിഭാഗി തേർവിട്ടു പതിച്ചിടുന്നു. 11

പുകഴ്ന്ന കർണ്ണാർജ്ജുനയുദ്ധമിത്ഥം
നികന്നതിന്നോരു കലാശകാലം
തകർന്ന യോധാംഗശതത്തിരക്കി-
ലകന്നുകാണായൊരു വൃദ്ധവിപ്രൻ. 12

പടർന്നചിന്നും ശവസംഘമേറി-
ക്കടന്നു ചോരപ്പുഴ നീന്തിയെത്തി
ളുടങ്ങു കണ്ണിട്ടിനയുന്ന വീണു-
കിടക്കുമാബ്ഭൂമിയിലെത്തി വൃദ്ധൻ. 13

പതിച്ച പാടാനില നോക്കി 'യയ്യോ
ചതിച്ചു ദൈവം ദൃഢ'മെന്നു ശുദ്ധൻ
കുതിച്ചടുത്തെത്തിയിരുന്നുടൻ കൈ-
പതിച്ചു കർണ്ണാംഗതലം തലോടി. 14

'കഴിച്ചിതോ നിൻകഥ, കർണ്ണ! കണ്ണു-
മിഴിച്ചുനോക്കീടുക മന്ദമെന്നെ,
ഒഴിച്ചിടാതർത്ഥിജനങ്ങളിൽക്ക-
ഴ്ഴിച്ചു പേർകേട്ടൊരു ദാനവീര!' 15

സ്വയം സ്വനാമത്തൊടുചേർത്തു ദാന-
നയം പുകഴ്ന്നും ദ്വിജവാക്കു കേൾക്കേ

ജയം പിടിച്ചും വിജയാസ്ത്രമേററ
മയങ്ങിടും ഭാസ്കരി കണ്ണിഴിച്ചു. 16

'അഹോ! മഹാഭാഗ്യമിതെൻെറ പുണ്യ-
മഹോദയാത്മാവു മരിച്ചതില്ലാ;
ഇഹോൽബണം ഫൽഗുനനെയ്യാരി ദ-
സ്സഹോഗ്രമമ്പേൽക്കിലുമുണ്ടു ജീവൻ. 17

ഭവാനെ ഞാൻ കാണുവതിന്നു ദാന-
നിവാസ! മുമ്പംഗപുരം ഗമിച്ചേൻ,
ദിവാകരാത്മൻ! കുരുനാടണഞ്ഞേൻ;
ജവാൽത്തിരിച്ചിപ്പടവീടു പുക്കേൻ. 18

പടക്കളത്തിൽക്കപിഫണികേതുരക്ഷാ-
പടക്കൊടിക്കാലണിവീരനാം നീ,
ഇടഞ്ഞുടൻ പാർത്ഥനൊടേററ പാത്ഥ!
തുടർന്നു പോരെന്നതുമിന്നറിഞ്ഞേൻ. 19

യഥാർത്ഥമിന്നിങ്ങടെ ജന്മതത്വം
യഥാവലേ കണ്ടു തപോദ്ധനാ ഞാൻ
വൃഥാ സഗർഭ്യപ്രഥനം തടുപ്പാ-
നഥാശു പാഞ്ഞെത്തി പടക്കളത്തിൽ 20

ഭവാനൊരാളിഫണികേതുപക്ഷ-
പ്രവാദമേൽക്കാതെ തിരിഞ്ഞുനിന്നാൽ,
വിവാദമുണ്ടോ കുരുപാണ്ഡവക്കു
ജവാൽക്കരസ്ഥം ദൃഢമൈകമത്യം. 21

സഹോദരന്മാരൊട്ട ചേർത്തിണക്കീ-
ട്ടഹോ! ഭോസനെക്കളരാജനാക്കി
മഹോത്സവം കണ്ടു രസിച്ചഭീഷ്ട-
മഹോദയം വാങ്ങണമെന്നു മോഹം. 22

മനസ്സിൽ മോഹിച്ചതു പൊങ്ങി,യാപ-
ദ്ദിനത്തിലീക്കാഴ്ചയിൽ വന്നുകണ്ടേൻ,
നിനച്ച ദാനത്തിനുമില്ല കാല-
മനർത്ഥമേ നമ്മുടെ ഭാഗ്യദോഷം". 23

സ്വധർമ്മകർമ്മങ്ങളിലൊക്കെയേൽക്കം-
വിധത്തിലീക്കട്ടൊരു വിപ്രലാപാൽ,
വിധംപകർന്നാർത്തി മറന്നു ചൊല്ലീ
ബ്ബുധപ്രിയൻ പുഞ്ചിരിയിട്ടു കർണ്ണൻ. 24

"കഴിഞ്ഞ കാര്യങ്ങൾ കഴിഞ്ഞു, നന്ദി-
വഴിഞ്ഞു കല്പിയ്ക്കുക വേണ്ട കാര്യം;
കിഴിഞ്ഞെഴും ബ്രാഹ്മണദാസനീ ഞാ-
നൊഴിഞ്ഞു നൽകാം മുതലുള്ളതെല്ലാം". 25

ഇതിപ്രകാരം പറകേ പ്രസാദി-
ച്ചതിന്നുമേൽ ബ്രാഹ്മണവൃദ്ധനോതീ:—
"ഇതിന്നൊരാശ്ചര്യവുമില്ല പുണ്യ-
മതിപ്രസന്നാനന! ദാനവീര! 26

എനിയ്ക്കു വേണ്ടാ ബഹുഘോരഭീതി-
ജനിയ്ക്കുവോരീ മുതലുള്ളതൊന്നും;

തനിക്കുമാറെന്നിലുറച്ചു നില്പാ–
ന്നിനിക്കൊരിച്ഛക്കുകിലേറെ വാങ്ങാം”. 27

ചിരിച്ചു കർണ്ണൻ ദ്വിജനേവമൊന്നു–
ച്ചുരിച്ചുകേട്ടപ്പൊഴടൻ പറഞ്ഞു:—
“വരിച്ചുകൊൾകുത്തമ ഭവാനിതാ ഞാൻ
തിരിച്ചുനൽകാം ദ്ധമംഗരാജ്യം. 28

ദ്വിജൻ പറഞ്ഞു; “വിഷമം നമുക്കു
ഭുജപ്രതാപാഢ്യന രക്ഷ ഭാരം;
നിജപ്പെടാതാനമി[illegible]വൈരി–
വ്രജം വധിക്കുംവകയാണു രാജ്യം”. 29

വരാശയൻ വീണ്ടുമുരച്ചു കർണ്ണൻ:—
“തരാം വരസ്ത്രീകളെ വേണ്ടുവോളം”;
“വരാളു ഞാൻ വൃദ്ധനെനിക്കുവേണ്ടാ
വരാംഗിമാ”രെന്നു പറഞ്ഞു വിപ്രൻ. 30

കൊടുത്തുകൊൾവാൻ കരുതുന്നതൊക്കെ–
ത്തടുത്തുചൊല്ലും ദ്വിജനോടു പിന്നെ
മടുത്തു ബുദ്ധിക്ഷയമേറ്റു ചാപ–
നടുത്തു വീക്ഷണൊരു കർണ്ണനോതി:— 31

“അവാച്യയോഗപ്പിഴകൊണ്ടെനിക്കീ–
വിവാദ കേൾപ്പാനിടയില്ല കഷ്ടം;
ഭവാനു വേണ്ടുന്നതു ചൊൽക വിദ്വൻ!
ജവാൽത്തരാമെൻ തലയാകിലും ഞാൻ”. 32

കുനിഞ്ഞു കർണ്ണന്റെ മുഖത്തു നോക്കി-
ക്കനിഞ്ഞു വീണ്ടും ദ്വിജവൃദ്ധനോതി:—
"ഇനിക്കൊരെത്തൊന്നിടയുള്ളുറപ്പി-
ച്ചെനിക്കു വേണ്ടുന്നതു കേൾക്ക കർണ്ണ! 33

വരാശയത്താൽബ്ബലിതൊട്ട ദാന-
പരായണന്മാരിൽ മികച്ച വീര!
ജരാസുതൻതൻ കടുമേനി കീറും
ശരാഗ്രദാനവ്രത! മംഗളം തേ. 34

ജനിച്ചനാൾതൊട്ടയി! ധർമ്മരാജ-
കനിഷ്ഠ! നീ ചെയ്യൊരു പുണ്യമെല്ലാം
അനിഷ്ടപാപപ്പടി വിട്ടൊഴിഞ്ഞി-
ട്ടെനിക്കു ദാനംതരണം മഹാത്മൻ! 35

ഇതാണു ദോഷംപ്പിണയാത്തൊരെണ്ണ-
മിതാണെനിക്കേറ്റമുറച്ച ലാഭം;
ഇതാണു ഞാനേറ്റവുമാഗ്രഹിച്ച-
തിതാണു ചെയ്യേണ്ടതു ദാനവീര"! 36

പരം വലിച്ചർജ്ജുനനെയ്യ ഘോര-
ശരം തറച്ചന്തമെടുത്ത കർണ്ണൻ,
പരം ദ്വിജൻ കേട്ടതു കേട്ടു വീര-
വരൻ തെളിഞ്ഞൊട്ടി[illegible]റിരുന്നു. 37

"ഇതേ! ഭവാനാഗ്രഹമുള്ളു? പുണ്യ-
മതേ! മഹാബ്രാഹ്മണ! ഹേ നമസ്തേ;

സ്വാതേ ഭവാന്മാരുടെ ദാസനീ ഞാ-
നിതേറെ നന്ദിച്ചു തരുന്നു വാങ്ങൂ". ൩൮

ഇടർന്ന വാക്കിങ്ങനെ ചൊല്ലിയപ്പോ-
റാടന്ന പൊൻപട്ടയിലൊന്നു തപ്പി
കടഞ്ഞ കട്ടാരമെടുത്തിളക്കി-
ക്കടഞ്ഞതാ വായിലുടൻ കടത്തി. 39

കടഞ്ഞ മുത്തിൻനിരയൊത്ത പല്ലിൽ-
ത്തടഞ്ഞ സഞ്ജീവനദിവ്യരത്നം
അടർത്തു കർണ്ണൻ നിണനീരു ചേർത്തും-
ത്തടത്തു പറിച്ചു പിടിച്ചുരച്ചു:— 40

"അനേകജന്മങ്ങളിൽ ഞാൻ പ്രവർത്തി-
ച്ചനേകപാപങ്ങൾ മുടിച്ചു മേന്മേൽ
അനേകപുണ്യക്രിയ ചെയ്തതെല്ലാം
മുനേ! ഹരേ! കൃഷ്ണ! ഭവാനു ദാനം". 41

ഇതിത്രമാത്രം പറയുമ്പൊഴേക്കു
മുതിന്നു കൈ വിപ്രകരത്തിൽ വീണു;
മതിപ്രസന്നാനനകാന്തി മങ്ങി-
ച്ചതിസ്ഫുടം കർണ്ണനു കണ്ണടഞ്ഞു. 42

ഉതിർന്നു കർണ്ണാർജ്ജുനയുദ്ധഭൂവിൽ
പതിച്ചിടുന്നു സുരപുഷ്പവർഷം;
മുതിർന്നിടുന്നു ജയഭേരിധമ്മ-
പ്രതിഷ്ഠകാട്ടും സുരഭേരിയോടേ. 43

ഇതിന്നിടക്കർക്കസുതന്റെ മൂർദ്ധാ-
വതിങ്കലാ വിപ്രനനുഗ്രഹിക്കെ,
അതിപ്രശാന്താത്ഭുതദിവ്യതേജ-
സ്സുതിച്ചു മേല്പോട്ടു കുതിച്ചിടുന്നു. 44

അനുഗ്രമിപ്പോയമഹസ്സു കണ്ടു
മനുഷ്യരഞ്ചാളുകൾ പാണ്ഡവന്മാർ;
മനപ്രഭാവൻ ശരതല്പയോഗ-
മനുവ്രതൻ ഭീഷ്മരുമശ്രുമാത്രം. 45

മഹസ്സിതെത്തുമ്പൊഴൊഴിഞ്ഞിടുന്നു
മഹർഷിമാർ സിദ്ധരുമംബരത്തിൽ;
മഹത്തരോന്മേഷമിയന്ന സൂക്ഷ്മ-
മഹസ്സിലെങ്ങുണ്ടിതു ചേർന്നിടുന്നു. 46

നടന്നിടുന്നു ഗഗനത്തിലേവം
തുടർന്നു ദിവ്യാത്ഭുതയോഗഘോഷം;
പടക്കളത്തിൽപ്പടുഭീമനാത്ത-
കടന്ന സിംഹാരവഘോരഘോഷം. 47

കുരുക്കൾ പേടിച്ചൊഴിയുന്ന ഘോഷം,
കരുത്തർ കൌന്തേയർ ജയിച്ച ഘോഷം,
പെരുത്ത നൈരാശ്യമൊടേറ്റെതിർക്കെ-
പ്പുരുത്ത ദുര്യോധനചാപഘോഷം. 48

കുറിക്കുകൊണ്ടർജ്ജുനബാണമേററു
മുറിപ്പെട്ടും മെയ്യൊടു ശല്യർ മെല്ലെ,

മരിച്ച കർണ്ണന്റെ രഥം മടക്കി-
ത്തിരിച്ചുപോരുന്നൊരു മന്ദഘോഷം. 49

ഇടച്ച്യയോടിത്തരമേതവർക്കും
പിടച്ചിലായോരു പടക്കളത്തിൽ
കിടച്ച ദാനത്തെ നിനച്ച ഹർഷ-
പ്പിടച്ച്യയിൽ ബ്രാഹ്മണനേറനിന്നു. 50

ദാനംചെയ്തിട്ടു വീണ്ടും സുകൃതഫലമിര-
ട്ടിച്ച കർണ്ണന്റെ യാത്രാ-
ദാനം വാങ്ങിച്ച വൃദ്ധദ്വിജനധികരസം
മൂത്തു തുള്ളിത്തുടങ്ങി,
താണമ്പോ മട്ടുമാറി, ചെറുതിടയൊഴിവായ്-
ക്കണ്ട പാർത്ഥന്റെ സൂത-
സ്ഥാനം ചാടിക്കരേറി പടനടുവിലുടൻ
പാഞ്ചജന്യം മുഴങ്ങി. 51

---

# ഭീഷ്മസമാധി



വരഭാരതയുദ്ധമദ്ധ്യഭൂവിൽ
ശരതല്പത്തിൽ മറിഞ്ഞുവീണ വൃദ്ധൻ
പരമുത്തമമുത്തരായണാന്താൽ
മരണം കാത്തുകിടന്നിതാറുമാസം. 1

നിജഗാത്രമൊരെള്ളിടങ്ങുപോലും
വിജയോഗ്രാസ്ത്രാഗ്രമേറ്റിടാതെയില്ല;
സുജനോത്തമനായ ഭീഷ്മനിത്ഥം
രുജയേല്പാനിടയായതെത്ര കഷ്ടം! 2

അതിദുസ്സഹവേദനക്കുമേലും
പതിവിൽ സാത്മ്യമിയന്നുപോകകൊണ്ടും,
മതി തത്ത്വവിചാരമേല്ക്കകൊണ്ടും,
മതിയാം പീഡ മഹാവ്രതൻ മറന്നു. 3

സമരം മുഴുവൻ ജയിച്ചുമെച്ചും
സമരമ്യക്ഷിതിയേറ്റ ധർമ്മജന്നും
ക്രമഭംഗമൊഴിക്ക സൂക്ഷ്മധർമ്മ-
ക്രമസന്ദേഹമസംഭ്രമം കുറിച്ചു. 4

വസുധാര മുടിഞ്ഞു കാട്ടുകേറാൻ
വസുധാരക്ഷകനന്നുമുൻക്രമത്തെ

വസുദേവസുതോക്തിമൂലമന്നീ-
വസുദേവാംശജനാണു തീർത്തതല്ലോ. 5

മുരജിൽസഹജാദ്യരൊത്തു ശങ്കാ-
പരനായ്പ്പാർശ്വമണഞ്ഞു പാർത്ഥിവേന്ദ്രൻ;
ശരതല്പമെഴും പിതാമഹൻതൻ
ചരണത്തെശ്ശരണംശ്രമിച്ചു കാത്തു. 6

പലമാതിരി ധർമ്മതത്ത്വമോരോ
നിലകൾക്കൊത്തവിധം വ്യവസ്ഥയോടും
അലമന്നു മഹാവ്രതൻ പറഞ്ഞി-
ട്ടലയും ബുദ്ധിയിലുള്ള ശങ്ക തീർത്തു. 7

അഴലുററ കിടപ്പു കണ്ടു വല്ലാ-
തുഴലും ധർമ്മജനാദിമന്നവർക്കും,
ചുഴലും മുനികൾക്കുമാശ്വസിപ്പാൻ
നിഴലുണ്ടാക്കിയതന്നു ഭീഷ്മവാക്യം. 8

ഇതി ധർമ്മവിശേഷമർമ്മമെല്ലാം
മതിയാമ്മട്ടു തുറന്നു കാട്ടുവാനോ
അതിധാർമ്മികനാമഹാവ്രതന്നീ-
സ്ഥിതിയിൽജ്ജീവിതമീശ്വരൻ നിറത്തി. 9

അടരിൽശ്ശരമേററ പണ്ട മെയ് കൊ-
ണ്ടിടർകൊണ്ടിട്ടുമൊരിക്കിടപ്പിലന്യൻ
പിടയും മരണാർത്തിമൂലം; മിണ്ടി-
യിട മൂപ്പുക്കു മഹോപദേശകാലം. 10

കുരുവൃദ്ധനദാരമന്നു നന്ദി-
ച്ചുരുളിച്ചെയ്ത മഹോപദേശമെല്ലാം
പെരുതാകിന ഭാരതത്തിലാക്കി-
ക്കരുതാൻ വ്യാസമഹർഷി കേട്ടിരുന്നു. 11

ഇതുമാതിരി ഭീഷ്മകർമ്മയോഗം,
പുതുതാം ധർമ്മജധർമ്മബോധയോഗം;
അതു ഭാരതഭൂരിവൃദ്ധയോഗം,
ചതുരന്മാക്കു വിവേകസിദ്ധിയോഗം. 12

അഥ കേവലമുത്തരായണത്തിൽ
പ്രഥമാനസശരീരമുക്തികാലം
കഥനീയഗുണൻ നിനച്ചു ഭീഷ്മൻ
വ്യഥപോക്കും പടിയേറ്റിതാത്മയോഗം. 13

പരമാത്മമയൻ പരൻ മുകുന്ദൻ
പരമാ വൃദ്ധസമാധിസിദ്ധി കാണ്മാൻ,
നരനായകധർമ്മജാദിനാനാ-
നരയോഗത്തൊടുമൊത്തു തത്ര ചെന്നു. 14

അതുനേരമനേകതാപസന്മാ-
രിതു കണ്ടാപ്പുരുപുണ്യസിദ്ധിനേടാൻ
കുതുകത്തൊടു ചെന്നുകൂടി,യാദ്രി-
ക്കതുകൊണ്ടേ പരിശുദ്ധഭൂമിയായി. 15

ശരശയ്യയിലായ് മലർന്നമർന്നാ-
നരവൃദ്ധൻ, നിറയുന്നൊരഞ്ജനത്തെ

പരമൊന്നു പരക്കെ നോക്കി വീണ്ടും
പരമാത്മസ്മൃതിപൂണ്ടു കൈകൾ കൂപ്പി. 16

"ഹരിയോ! ഹരിദന്തരം പകന്നു;
ഹരിയോടൊത്തിഹ നിങ്ങൾ വന്ന ഭാഗ്യം!
പെരിയോരുടെ മുമ്പിലെന്റെയന്ത്യം
പെരിയോന്നൊ"ന്നു പരന്തപൻ പറഞ്ഞു. 17

കുരുവൃദ്ധനുടൻ സമാധിയോഗം
കരുതി ശ്വാസമടക്കി വിട്ടിതപ്പോൾ
പുരുവേഗമടങ്ങിടച്ചു കുത്തി-
ത്തിരുകപ്പെട്ട ശരോല്ക്കരം തെറിച്ചു. 18

ഇതി പൂരകരേചകക്രമത്തിൻ
ഗതികൊണ്ടമ്പുകൾ വിട്ടൊഴിഞ്ഞ ദേഹം
അതിദാർഢ്യമൊടും പടുത്വ പൂർവ്വ-
സ്ഥിതിയിൽക്കണ്ട വിധത്തിലായ്ച്ചമഞ്ഞു. 19

മുഹുരുത്തനെയ്യുക്കിലെയ്യു വിഴി-
ച്ചതുകൊണ്ടന്നവരെദ്ദ്രധാനുതാപാൽ
അതുലം വ്യസനിച്ച പാണ്ഡവന്മാ-
രിതു കണ്ടിട്ടു മിഴിച്ചുനിന്നുപോയി. 20

'ഗുരുഭീഷ്മവപുസ്സു കീറവാന-
ല്ലൊരു വമ്പെന്നുടെയമ്പുകൾക്കു മാത്രം'
ഉരുവീര്യമിതർജ്ജുനൻ മനസ്സിൽ
കരുതും മേനി നശിച്ചു കൂപ്പിനിന്നു. 21

മുനിയോഗിവരർക്കുമെത്തിടാതി-
വിനിയോഗിച്ചൊരു രേചകപ്രയോഗാൽ
'തനിയേ ശരശയ്യയിൽ കിടന്നു
കനിയേണ്ടും ഗുരു'വെന്നു തീർച്ചയായി. 22

വിശിഖവ്രണമൊക്കെയാശു തൂർന്നു,
പശി ദാഹം മുതലായ പീഡ തീർന്നു,
ഉശിരെന്നതുപോലെ യോഗമാർന്നും
വശിയാം ഭീഷ്മനു സത്വശുദ്ധി വന്നു. 23

കൃതധീയെഴുന്നേററിരുന്നു ദേവ-
വ്രതനാസ്സജ്ജനപൂർണ്ണമാം സദസ്സിൽ
സ്മിതസുന്ദരവക്ത്രനായ് പരാത്മ-
സ്ഥിതഭാവത്തിൽ മുകുന്ദനെ സ്തുതിച്ചു. 24

അതിഭക്തിയൊടന്നു ചെയ്ത 'ഭീഷ്മ-
സ്തുതി'യിന്നും ഹരിഭക്തരാം ജനങ്ങൾ
പ്രതിപത്തിയൊടും പഠിച്ചുചൊല്ലും
പതിവല്ലോ മരണത്തിരക്കിലെല്ലാം. 25

ഭുവനത്തിലടച്ചു വിഷ്ണുതത്വം
നവമായ് സർവ്വഗതം തെളിഞ്ഞു കാണ്കെ
അവകൊണ്ടവിടെ സ്തുതിച്ച 'ഭീഷ്മ-
സ്തവരാജൻ' സ്തവരാജസാർവ്വഭൗമൻ. 26

സഗുണസ്ഥിതിയിൽ പ്രപഞ്ചമായ-
ഗ്ഗുണപ്രൗഢിപെടുന്ന വിശ്വരൂപൻ

അഗുണൻ പരനെന്നറിഞ്ഞുകൊണ്ടാ–
ബ്ഭൃഗുരാമപ്രിയശിഷ്യനുള്ളിലാക്കി. 27

ഭുജവീര്യമെഴും വിചിത്രവീര്യാ–
ഗ്രജനാപ്പോരിനു നേൎക്കു കണ്ടപോലെ
നിജഭക്തജനാർത്തിഹാരിയായോ–
രജനിൽക്കണ്ടിതു! 'പാർത്ഥസാരഥിത്വം'. 28

ഭൃശമൂക്കിൽ വലിച്ചയച്ച നാനാ–
സ്വശരംകൊണ്ടുടൽ വിണ്ടു ചോരകണ്ടും
വിശദസ്മിതമാണ്ട കൃഷ്ണരൂപം
പ്രശമത്തിങ്കലുമുള്ളിലോർത്തു ഭീഷ്മൻ. 29

ചിരജീവി വിശുദ്ധകർമ്മയോഗം
പരമാർജ്ജിച്ചു സമാപ്തരാജയോഗം,
പരമാത്മമുകുന്ദഭക്തിയോഗം
സ്ഥിരമാക്കിക്കരുതീ സമാധിയോഗം. 30

സകലത്തിലുമേകഭാവമോടേ
തികയും ചിന്മയതത്വമാം മുകുന്ദൻ
സ്വകജീവനിലും നികന്ന മട്ടിൽ
പ്രകടം കണ്ടു മഹാവ്രതൻ തെളിഞ്ഞു. 31

ഉടനേ ജഡബന്ധമററപോകാ–
നടലിൽ പ്രാണനൊടൊത്തു ജീവനേയും
സ്ഫുടമാപ്പുരചക്രഘാതി ചക്ര–
ങ്ങടെയോരോന്നിലയിൽ ക്രമാൽ കയററി. 32

വഴിയേ ജഡഭൂതബാധയൊട്ടു-
ക്കൊഴിയേണ്ടുംപടി വിട്ടുയർന്ന ജീവൻ
മിഴിയേറി മനസ്സു മൂർദ്ധമദ്ധ്യ-
ക്കുഴിയേ മാത്രമടച്ചു നില്ക്കയായി. 33

അനലൻ പരചിന്മയാത്മജീവ-
ക്കനൽ, നേത്രോരനിലൻ ശിരസ്സിൽ വായു,
അനലാനിലസമ്പ്രയോഗമേവം
കനമാനന്ദലയത്തിലാക്കി നിർത്തി. 34

പരിപൂർണ്ണസമാധികൊണ്ടു 'സോഹം'
ശരി സർവ്വാത്മകനെന്ന മട്ടിലായി,
ഹരിയോ ഹരി! മൌലിയും പിളർന്നു;
പെരിയോരുജ്ജ്വലചിന്മഹസ്സുയർന്നു. 35

ഉയരും പുകയൊത്ത തീകണക്ക-
ങ്ങുയർ മൂർദ്ധോർദ്ധ്വമരുത്തൊടൊത്തു മെല്ലേ
സ്വയമേ പരിചിൽപ്രകാശവിദ്യാ-
മയനാം കൃഷ്ണനിലേക്കു ചെന്നുചേർന്നു. 36

ഇതി ഭീഷ്മസമാധിസിദ്ധി നോക്കി-
സ്ഥിതിചെയ്യുന്ന മഹാജനങ്ങളെല്ലാം
അതിവിസ്മയമാർന്നു നിന്നുപോയി;
ഗതി വന്നോരുടലാനിലങ്ങു നിന്നു. 37

മുനിമുഖ്യർ പറഞ്ഞപോലെയെല്ലാം
വിനിയോഗിച്ചഥ വീരയോഗിദേഹം

അനിയന്ത്രിതവൃത്തി ധർമ്മജൻ കൺ-
കിനിയും ബാഷ്പമൊടെടുത്തു സംസ്കരിച്ചു. 38

ഇടതിങ്ങിയെഴുന്ന താമുനീന്ദ്ര-
ക്കിടയിൽപ്പെട്ടൊരു ഭാർഗ്ഗവർഷിരാമൻ
ഇടനിഞ്ഞു കിടുത്തു വാക്കു വല്ലാ-
തിടറിക്കൊണ്ടു പറഞ്ഞിതിപ്രകാരം:— 39

"പലമാതിരി ലോകരുത്ഭവിക്കും,
വിലയിക്കും, പതിവാണിതിജ്ജഗത്തിൽ;
വിലയേറിയ വിശ്വവീരർ പോകും
നിലയിൽത്തെല്ലൊരിളക്കമാർക്കുമുണ്ടാം. 40

ജനനംമുതലീ ലയംവരെക്കും
ജനമദ്ധ്യത്തിൽ വിശേഷവൃത്തികാട്ടി
അനഘൻ സുരസിന്ധുസൂനു പോയി;
പുനരീയുള്ളവർ കണ്ടിരിക്കയായീ. 41

നിജശിഷ്യനു മോക്ഷസിദ്ധി യോഗി-
വ്രജമുഖ്യർക്കു രസത്തിനാണു; പക്ഷേ
ഭുജവീര്യതപസ്സമാധിയുള്ളി-
സ്സുജനം പോയതു കാശ്യപിക്കു നഷ്ടം. 42

പ്രളയംവരെയും മരിച്ചിടാതീ-
യിളയിൽ പാർക്കുമെനിക്കിതേവിധത്തിൽ
വിളവും പലതും നശിച്ചുകണ്ടി-
ട്ടിളകാതാവാൻ വശ;മിന്നിതൊന്നു പററീ. 43

അറിവുള്ളോരു യോഗിയോഗ്യർ നിങ്ങൾ-
ക്കറിയേണ്ടുന്നൊരു യോഗവിദ്യ ഭീഷ്മൻ
നെറിയോടു തിരിച്ചുകാട്ടി; രണ്ടാം-
കുറിയാണീ നില കണ്ടതിപ്പൊളീ ഞാൻ. 44

അശുഭങ്ങളൊഴിഞ്ഞ ജീവനിച്ചിൽ-
പ്പിശുനത്വം വെളിവാംവിധം പ്രകാശം
പശുപാലമുകുന്ദനിൽ പ്രവേശം
ശിശുപാലന്റെ വധത്തിലന്നു കണ്ടു. 45

ദമഘോഷജനോ സുദർശനത്താൽ,
ക്രമമോടിങ്ങു സമാധിദർശനത്താൽ,
സമവസ്ഥ ഫലിച്ചുകണ്ടു രണ്ടും
സമമാണീയുശിർകൊണ്ടു രണ്ടുപക്ഷം. 46

അരിമിത്രസമാനവൃത്തിയാണീ-
ഹരിയെന്നുള്ളതു രണ്ടു മുക്തികൊണ്ടും
ശരിയായറിയിച്ചിടുന്ന മായാ-
പരിണാമക്കളി കാട്ടിടുന്ന കണ്ണൻ. 47

തരമേതുവഴിക്കുമാ;മവിദ്യാ-
ദുരവസ്ഥക്കയർ കെട്ടറുംപ്രകാരം
മരണംവരെയും പരാത്മതത്വ-
സ്മരണം വേണ;മതാണു മോക്ഷമാർഗ്ഗം. 48

ഇതു ശാന്തനവൻ പരക്കെ ലോക-
ക്കതുലപ്രൗഢസമാധികൊണ്ടു കാട്ടി;

‘ഇതു കണ്ടു നടന്നുകൊൾക നാമെ-
ന്നതു സജ്ജനങ്ങൾ നടന്നു കാട്ടുമല്ലോ”. 49

സ്വയമിത്ഥമുരച്ചുവെച്ചു ശിഷ്യ-
പ്രിയനാക്കൂട്ടരൊടൊത്തു പോയി രാമൻ;
നയമുള്ള നരേന്ദ്രരൊത്ത മായാ-
മയനാം ഹസ്തപുരിക്കു പോന്നു കൃഷ്ണൻ. 50

കുരുപാണ്ഡവവീരരിടഞ്ഞുശിരാർ-
പ്പൊരുതീടിന പോർക്കളമീനിലയിൽ
ഒരു യോഗിഗതിസ്ഥലമാക്കിയ സൽ-
ഗ്ഗുരു ‘ഭീഷ്മസമാധി’ ശുഭം തരണം. 51

---

## മഹാകവി

### കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ കൃതികൾ

## മൂന്നാംപുസ്തകം



ശ്രീസ്തുതി, കൂടൽമാണിക്യം, ഒരു ചരിത്രകഥ, സന്താനഗോപാലം നാടകം, ദ്വിതീയാക്ഷരപ്രാസം മുതലായി പ്രസന്നപ്രൗഢസരസകൃതികളും അടങ്ങിയത്.

വില 1ക.

എം. എസ്. വി. ബ്രദേഴ്സ്,

കൃഷ്ണവിലാസം—കോട്ടയ്ക്കൽ.

തെക്കേമലയാളം.

# യുധിഷ്ഠിരശമം



ഹരിയെത്തുണകൂട്ടി നൂററുപേരാ-
മരിവർഗ്ഗത്തെ മുടിച്ചു ധർമ്മപുത്രൻ,
വിരിയെപ്പരിപുഷ്ടിപൂണ്ട ലോകം
പരിരക്ഷിച്ചു കൃതാർത്ഥനായി വാണു. 1

കൃതകൃത്യതയാൽ യുധിഷ്ഠിരന്നും
ചിതമാർന്നുള്ളിലൊരെററ ഗർവ്വമേററ,
ബത! ഘോഷിതരാജസത്തിലുള്ളം
പതറാതുള്ളൊരു ധൈര്യമാർക്കു കിട്ടും? 2

മധുസൂദനനൊത്തൊരിയ്ക്കൽ മന്നൻ
മധുരാലാപവിനോദമാർന്നിരിക്കേ,
ബുധരമ്യമുഖൻ മുകുന്ദനെന്തോ
വിധുരച്ഛായയിലൊന്നു കണ്ണടച്ചു. 3

മുരവൈരി മയക്കമായ് വിളിച്ചാ-
ലുരചെയ്യാത്തവിധത്തിലായനേരം,
പരമൊന്നു പരിഭ്രമിച്ചു ചുററും
നിരവേ നില്പൊരു കാവലാളർപോലും. 4

അതുകണ്ടു പരിഭ്രമത്തൊടേ'ന്താ-
ണിതു ചൊല്ലെ'ന്നു യുധിഷ്ഠിരൻ തിരക്കേ
പുതുപുഞ്ചിരിപൂണ്ടുണർന്നമട്ടിൽ
ചതുരാത്മാവരുളിച്ചെയ്തു ചക്രപാണി. 5

"ക്ഷണമൊന്നു മയങ്ങി ഞാൻ, കിനാവിൽ
ക്ഷണവുംകൊണ്ടൊരു ദൈത്യനെന്റെ മുമ്പിൽ
അണയുന്നതു കണ്ടു, സൌഹൃദത്താൽ
ഗുണവാനാം ബലി ചൊല്ലിവിട്ട ദൂതൻ. 6

അരമൊന്നു രസാതലംവരെപ്പോയ്-
വരവേണം; ബലിയല്ലയോ വിളിച്ചു;
തരമുണ്ടവിടുന്നുമൊത്തു പോന്നാൽ
പരമാദ്ദാനവരാജമട്ടു കാണാം". 7

ഇതി കേശവനോതിയപ്പൊഴുള്ളിൽ
ധൃതിയായ്ത്തീർന്നിതു ധർമ്മനന്ദനന്നും
അതിധാർമ്മികദൈത്യരാജനെക്കാ-
ണ്മതിനും, തൻനിലയങ്ങു കാട്ടുവാനും. 8

ഇരുപേരുമൊരേനിലയ്ക്കൊരുങ്ങി-
ട്ടൊരുമിച്ചങ്ങിനെ ഗംഗ പുക്കിറങ്ങി,
പുരുവേഗമൊഴുക്കടിച്ചു വാങ്ങി
പെരുതായൊരു കയത്തിലെത്തി മുങ്ങി. 9

അടി മൂന്നു തനിച്ചളന്നെടുക്ക-
മ്പടി മൂലോകമിരന്നു വാങ്ങിയോനും
പൊടിപാറിയ ചൂതിൽ നാടുവിററാ-
മുടിയച്ചാരുമിഴന്നു താന്നുപോയി. 10

അതിഭീമമഹാഹ്രദത്തിലാണ്ടാ-
ണ്ടതിവേഗത്തിലടിസ്ഥലത്തിലെത്തി

ഇതി ചെന്നു രസാതലത്തിനുള്ളാ-
സ്ഥിതി കണ്ടത്ഭുതമാണ്ടു ധർമ്മപുത്രൻ. 11

ഗരുഡാഹൃതവസ്ത്രഭൂഷണാദ്യം
തിരുമെയ് തോർത്തിയണിഞ്ഞു രണ്ടുപേരും
ഒരുമിച്ചു നടന്നിതന്ന്യലോകം
കുരുമുഖ്യൻ കുതുകം കുരുത്തു കണ്ടു. 12

രവിയും ശശിയും കരം നടത്താ-
ത്തവിടെപ്പെട്ടിട്ടുമന്ധകാരമെല്ലാം
ഭുവി നൽപ്പുകൾപോലൊഴിച്ചു മിന്നും
സുവിശിഷ്ടോത്തമരത്നകാന്തി കണ്ടു. 13

ഭുവനത്രയദാനദാനമൂർത്തൽക്കേ
ഭവനക്കാവലിൽ വിഷ്ണുപെട്ട വീരൻ,
ശിവനെപ്പടികാക്കുവാൻ നിറുത്തു-
ന്നവനച്ഛൻ മരുവുന്ന ദിക്കു കണ്ടു. 14

മയമേറിന ദിവ്യരത്നതേജോ-
മയമായിട്ടുമൊരാസ്ഥലത്തു പിന്നെ
മയദാനവവിശ്വകർമ്മമായാ-
മയമാം ദൈത്യപുരം തെളിഞ്ഞുകണ്ടു. 15

പുരഗോപുരപാലരായി വിശേഷാ-
ത്തരവേഷത്തൊടു വിഷ്ണുപാർഷദന്മാർ
പുരതഃസ്ഥിതി ചെയ്തിടുന്നതായി-
ത്തരമോടങ്ങിനെ ധർമ്മസൂനു കണ്ടു. 16

അസുരോത്തമധാടിയും വിശേഷി–
ച്ചസുരസ്ത്രീജനമോടിയും നടപ്പും
അസുരേന്ദ്രപുരത്തിലെങ്ങുമേ ക–
ണ്ടസുരാജാത്മജനമ്പരന്നുപോയി. 17

നരനായകരാജ്യലക്ഷ്മി ദേവാ–
സുരസമ്പത്തിനോടെതിർത്തു നോക്കിയെങ്കിൽ,
പരമാർഘഗകീടഭാസ്കരാഭ്യാ–
പരഖദ്യോതപദാഭമെന്നുമോർത്തു. 18

ഹരി മുമ്പിൽ നടന്നു കാട്ടുമോരോ
വരി ദൈത്യാലയഭംഗി കണ്ടുകൊണ്ടേ
പുരിയിൽപ്പരമോന്നതസ്ഥലത്താ–
യരിയോരാബലിമന്ദിരത്തിലെത്തി. 19

യമനന്ദനനൊത്തു കണ്ണനെത്തും
സമയത്തിൽ ബലി കൂട്ടരോടുകൂടെ
ക്രമമായെതിരേററകത്തു കേററി–
സ്സുമമേ 'സ്വാഗത'മോതിയാദരിച്ചു. 20

ഹരിയെപ്പരമാഗ്ര്യരത്നപീഠോ–
പരി വാഴിച്ചു യുധിഷ്ഠിരന്റെ നേരേ
തിരിയാതൊരു ഭൃത്യനെന്നു ഭാവി–
ച്ചുരിയാടി മുരവൈരിയോടു മാത്രം. 21

കുശലാശയനായ ദാനവേന്ദ്രൻ
കുശലപ്രശ്നവിധങ്ങൾ ചെയ്തശേഷം

ഭൃശമാദരഭാവമോടുരച്ചു
വിശദാർദ്രസ്മിതസുന്ദരൻ മുകുന്ദൻ. 22

"അതിപുണ്യനിധേ! സുഖം നമുക്കി-
യതിഥിശ്രേഷ്ഠനെയങ്ങറിഞ്ഞതില്ലേ?
അതിവിശ്രുതനായ ധർമ്മപുത്ര-
ക്ഷിതിഭൃത്താണിതു നല്ല മാന്യനല്ലോ. 23

ഭുവനം മുഴുവൻ ജയിച്ചു, മെച്ചം
ഭവനംപോലെ ഭരിച്ചു, രാജസൂയം
അവനിസ്സുകമേ കഴിച്ചു, ചേർക്കേ-
ട്ടവനാണീ നരലോകദേവരാജൻ. 24

അതിദുഷ്ടകുരുക്കൾ ചെയ്ത ചൂതിൽ-
ച്ചതിപെട്ടിപ്രഭു കാട്ടുവാണനാളും
പതിവിൻപടി ചോർകൊടുത്തിരുന്നു
പതിനെണ്ണായിരമന്തണർക്കു നിത്യം. 25

ശരിയായ്സ്സമയംകഴിച്ചു ചെന്നി-
ട്ടരിശംകൊണ്ടനുജാദ്യരൊത്തു കേറി
അരിവർഗ്ഗമടച്ചു കൊന്നൊടുക്കി-
ത്തിരിയേ രാജ്യവുമേററിതീനരേന്ദ്രൻ. 26

അധികം ധനസഞ്ചയം മരുത്തൻ
നിധിയായ്വെച്ചതെടുത്തൊരശ്വമേധം
അധികാരമുറയ്ക്കു തക്കവണ്ണം
വിധിയാംപോലെ കഴിച്ചിതീ മഹീശൻ. 27

സുരലോകപഥത്തിലിന്നുനിങ്ങാ-
സുരലോകസുഖ ഭോഗമെന്നപോലെ
നരലോകമടച്ചു കാത്തുപോരും
നരലോകാധിപനീ മഹാനുഭാവൻ". 28

അജനച്യുതനവ്യയൻ പരാത്മാ
നിജചിത്തത്തിലെഴുന്ന വാസുദേവൻ
സുജനപ്രിയനേവമോതിയപ്പോൾ
ദ്വിജഭക്തൻ ബലി ഹന്ത! കാതുപൊത്തി. 29

'ശിവനേ! ദുരിതം നശിക്കുകൊന്നാ-
യവനോരാം കുളിർകൊണ്ടൊരിണ്ടലോടേ
അവനാരുലകഷ്ടകാലമോർത്താ-
ത്തവശപ്പെട്ടു പകച്ചുമട്ടു നിന്നു. ൩0

കലികാലമടുത്തു ധർമ്മമാർഗ്ഗം
പൊലിയാറായതു പേർത്തുമോർത്തു വീർത്തും
ബലി പിന്നെയുരച്ചു സങ്കടത്താൽ
കലികാണ്ടോരു വിധത്തിലിപ്രകാരം. 81

"അറിവേനറിവേൻ യുധിഷ്ഠിരൻതൻ
നെറിവേറാത്തൊരു ധർമ്മഭാവമെല്ലാം;
ചെറിയോരു നിലയ്ക്കിരിക്കിലും മേ
മറിയാറില്ലുറങ്ങു ചാരദൃഷ്ടി. 32

സകലാഗ്രജരാജസൂയതന്ത്രം
നാകപഥത്തിൻകഥ കേട്ടു ഞാനറിഞ്ഞു;

സുകൃതത്തിനമാത്സരത്വമൂലം
വികൃതത്വം പിണയുന്നു, കാലഭേദം. 33

പിണയും വ്യസനത്തിലുള്ളതൊക്കെ-
പ്പണയംവെച്ചതിലത്ര കാര്യമില്ല;
ഗണനമായ്ക്കുലധർമ്മവൃത്തി കെട്ട-
ന്തണർ തെണ്ടാനിടയായതെത്ര കഷ്ടം! 34

ഒരുമാതിരി വേണ്ടതൊക്കെയെന്നും
കരുതി ബ്രാഹ്മണമന്ദിരങ്ങൾതോറും
പെരുമാറിയിരുന്നു, ധർമ്മലോപം
വരുവാനുള്ളിടയാക്കിടാതെയീ ഞാൻ. 35

ഒരു ദാനമൊരന്തണന്നു നൽകാൻ
നിരുപിച്ചാൽ, വ്രതനിഷ്ഠനാദ്വിജേന്ദ്രൻ
'അരുതെന്റെ തപസ്സിനന്നമേല്പി-
ക്കരുതെ'ന്നാമുലകന്നു ഞാൻ ഭരിക്കേ. 36

അതു പോയ്, ദ്വിജർ വൃത്തികെട്ടു തെണ്ടു-
ന്നതു കേൾക്കുമ്പൊഴുതുള്ള സങ്കടം ഞാൻ
ഇതുകാലമടക്കിടാം; യശസ്സി-
ന്നിതു വാട്ടുന്നതു കേൾക്കുവാൻ ഞെരുക്കം. 37

ചതിചെയ്യൊരു കൗരവന്റെ സേനാ-
പതിമാരെക്കൊലചെയ്വതിന്നുപോലും
ചതി ചോരിലെടുത്ത കൈ ധരിത്രീ-
പതിയായോനൊരു വീരധർമ്മമാമോ? 38

അധിരാജനിലഷ്ക നാട്ടിലൊട്ടു-
ക്കധികം സ്വത്തു വളർത്തെടുത്തിടാതേ,
നിധി മാന്തിയെടുത്തൊരശ്വമേധം
വിധിയാമ്പോലെ കഴിച്ചുപോൽ വിശേഷം. 39

പരവിത്തമെടുത്തിടാതെ ന്യാററിൽ-
പരമായ് ഞാൻ വിധിപോലെയശ്വമേധം
പരമന്നു കഴിച്ച സമ്പ്രദായം
പരമാത്മാവവിടുന്നു കണ്ടതല്ലോ”. 40

അമരാരികുലേന്ദ്രനിണ്ടലുൾക്കൊ-
ണ്ടമരാതിങ്ങിനെ ചൊല്ലിടുന്ന വാക്കാൽ
സമവർത്തിതനൂജനുള്ള ഗർവ്വിൻ-
സമവസ്ഥോദയമൊക്കെയസ്തമിച്ചു. 41

സ്വയമൊന്നു ചിരിച്ചു പിന്നെ മന്ദം
നയമേറുന്നൊരു ദാനവേന്ദ്രനോതി:—
“ജയ മാധവ! ധർമ്മപുത്ര! മായാ-
മയമാണാസുരസമ്പ്രദായമെല്ലാം 42

പരദൂഷണഭാഷണം വിശേഷാൽ
പരമാത്മസ്തുതിയെന്നു രണ്ടുകൊണ്ടും
തരമാസുരമായ ഭാവമേവം
തരസാ കാട്ടിയതെന്റെ ജാതിധർമ്മം. 43

ശമനാത്മജ! നില്പതെന്തിരിയ്ക്കൂ
സമമങ്ങേക്കുമെനിക്കുമീ പ്രദേശം;

കമലാപതി തന്നതാണിതെല്ലാം
കമലാക്ഷൻെറ കൃപാവിലാസമോർക്കു." 44

ഇതി ധർമ്മജനെപ്പിടിച്ചിരുത്തി-
ട്ടതിവാത്സല്യമൊടാദരിച്ചുദാരം
മതിമാൻ ബലി മാന്യശീലനാമാ-
ക്ഷിതിപാലോത്തമനോടു വീണ്ടുമോതി. 45

"ഭുവി വിശ്രുതസാർവ്വഭൌമനായോ-
രവിടെയ്ക്കൊട്ടൊരു ഗർവ്വം കാങ്കയാലേ
അവിതർക്കമതാണു തീർച്ചയാണി-
ക്കവി കണ്ണൻ പണിചെയ്തതീപ്രയോഗം".  46

വിനയത്തൊടു ധർമ്മപുത്രനോതീ:—
"ജനരക്ഷാവ്രതദീക്ഷ പൂണ്ടൊരങ്ങേ
മനമൊത്തിഹ കാണുവാൻ മുതിർന്നി-
ജ്ജനമെത്തും വഴിതന്നെ ഗർവ്വു തീർന്നു. 47

ഗുണമുള്ള ഭവാൻെറ ധർമ്മമമ്മ-
പ്രണയംകൊണ്ടൊരു നിന്ദകൊണ്ടു വീണ്ടും
ക്ഷണമെൻെറ മനസ്സു ശുദ്ധമായീ,
പിണയില്ലീപ്പിഴ മേലിലെന്നുമൊന്നും." 48

ഇവരിങ്ങിനെ തമ്മിലോതിടുമ്പോൾ
നവഹാസച്ഛവികൊണ്ടു കൊണ്ടൽവർണ്ണൻ
ജവമോടെഴുനേററു കാര്യമെല്ലാ-
മവസാനിച്ചു നിലയ്ക്കു യാത്രയാവാൻ. 49

വലിയോരു വിരുന്നിനാതിഥേയൻ
ബലി കല്പിച്ചവരെ ക്ഷണിക്കയാലെ
അലിവോടതുമേററു രണ്ടുപേരും
ഫലിതാനന്ദമിറങ്ങി നാട്ടിലെത്തി. 50

ശമനസുതനിവണ്ണം പെട്ട ഗർവ്വിന്നു വേഗം
ശമനമരുളി മായാമാനുഷൻ വാസുദേവൻ;
അമരുമധികയോഗ്യ ർകളെച്ചെന്നുകണ്ടാ-
ലമരുമഖിലമർത്ത്യന്മാക്കുമാത്മാഭിമാനം. 51

---

**മഹാകവി**

**കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ**

# കൃതികൾ



ഈ മഹാകവി അതാതുകാലത്ത് അനേകം ദിക്കിലേക്കായി എഴുതിയിട്ടിട്ടുള്ള അനവധികൃതികളിൽ ഇതേവരെ സൂക്ഷ്മപ്രകാശം കാണാതെ കിടപ്പുള്ളതുതന്നെ വളരെയുണ്ട്. ആവകയും, അതുകൂടാതെ, ഒരിക്കൽ വല്ല മാസികയിലോ മറ്റോ പ്രസിദ്ധപ്പെടുത്തി പുനഃപ്രചാരമായിട്ടുള്ള അനല്പം കൃതികളും അധികകാലംകൊണ്ടു വളരെ പരിശ്രമം ചെയ്തിട്ടു ഞാൻ കഴിയുന്നത്ര ശേഖരിക്കുകയും, അതൊക്കെ ഒരേതരത്തിൽ ക്രമപ്പെടുത്തി ക്രൌൺ 8_വലിപ്പത്തിൽ ആറു പുസ്തകം പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ബാക്കിയും വഴിയെ പുറത്തുവരുന്നതാണ്. എന്നാൽ ഇപ്പുസ്തകത്തിൽ കാണുന്നതും, കൌമുദിയിലല്ലാതെ പുസ്തകത്തിലൊന്നിലും ഉൾപ്പെടുത്തീട്ടില്ലാത്തതും ആയ അഞ്ചു വിശിഷ്ടകൃതികൾ അവസ്ഥോചിതമായ "കൃതിരത്നപഞ്ചകം" എന്ന പേരോടുകൂടി പ്രസിദ്ധപ്പെടുത്തുവാൻ എനിക്കേററവും പ്രിയപ്പെട്ടവരായ എം. എസ്. ബ്രദേഴ്സിന്നു ഞാൻ കുറെ മുമ്പുതന്നെ വിട്ടുകൊടുത്തിരിക്കുന്നു. ഇതുപോലെ അഞ്ചുകൃതികൾകൂടി അവർക്കു ഞാൻ കൊടുത്തുകഴിഞ്ഞിട്ടുമുണ്ട്. അതും ഈവിധം തന്നെ അവർ പ്രസിദ്ധപ്പെടുത്തി എന്റെ ഉദ്ദേശ്യം സഫലമാക്കുമെന്നും, തന്മൂലം ഏതുകാലത്തും മഹാകവിയുടെ സ്മരണക്കു മാർഗ്ഗമുണ്ടാകുമെന്നും ഞാൻ വിശ്വസിക്കുന്നു.

കോട്ടക്കൽ
1106 മകരം 30_ാംനു-  പി. വി. കൃഷ്ണവാരിയർ.

